

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 05 No. 14 | THE ONLINE OFFICIAL NEWS BULLETIN | 2022 April 02

## വലിയ നോമ്പുകാലം | SEASON OF GREAT LENT | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 3 | 4 | 5 | 6 | 7 | 8 | 9 |
| 6 | 2 | 6 | 2 | 6 | 2 | 8 |
| hadbšabo d Samyo (Blind Man) 6th Sunday of Great Lent Catholicate Day | Ushanė (Osana) Monday | 57th Mem. of Kuriakose Mar Gregorios (Pampady Dayara) Ushanė (Osana) Tuesday | Ushanė (Osana) Wednesday | 214th Mem. of Valiya Mar Dionysius Mar Thoma VI (Puthencavu Palli) Ushanė (Osana) Thursday | *erubto d-arbin 40th Day of Great Lent | Nuhome d l'ozar Comme. of St. Lazar of Bethany Lazarus' Saturday |




**സൺഡേസ്കൂൾ അസോസിയേഷന്റെ നവീകരിച്ച കേന്ദ്ര ഓഫീസിന്റെ കൂദാശ പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ നിർവ്വഹിച്ചു. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ എന്നിവർ സഹകാർമികത്വം വഹിച്ചു. തുടർന്ന് പ്രസിഡൻറ് പദവിയിൽ നിന്നും വിരമിക്കുന്ന ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, പബ്ലിക്കേഷൻ ഓഫീസർ പദവിയിൽ നിന്നും വിരമിക്കുന്ന പ്രൊഫ. ഡോ. ചെറിയാൻ തോമസ് എന്നിവർക്ക് യാത്രയയപ്പ് നൽകി. സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.**



**പ. പാമ്പാടി തിരുമേനിയുടെ ഓർമ്മപെരുന്നാളിന് പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.**




## പരിശുദ്ധ കാതോലിക്കാ ബാവാ കവടിയാർ കൊട്ടാരം സന്ദർശിച്ചു

തിരുവനന്തപുരം: കവടിയാർ കൊട്ടാരത്തിൽ സന്ദർശനത്തിനെത്തിയ പ. കാതോലിക്കാ ബാവാ, പൂയം തിരുനാൾ ഗൗരി പാർവ്വതി ഭായ്, അശ്വതി തിരുനാൾ ഗൗരി ലക്ഷ്മി ഭായ് എന്നിവർക്ക് സ്നേഹോപഹാരം കൈമാറി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ, സഭാ മാനേജിങ് കമ്മിറ്റി അംഗം ബാബുജി ഈശോ, ഫാ. തോമസ് കുര്യൻ മരോട്ടിപ്പുഴ, മുൻ സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങളായ ജയ്സൺ പി. വർഗീസ്, ഷാജി എബ്രഹാം പട്ടശേരിൽ എന്നിവർ ഒപ്പമുണ്ടായിരുന്നു.




**ചെന്നൈ ആസ്ഥാനമായി പ്രവർത്തിക്കുന്ന ശ്രീ വിഷ്ണുമോഹൻ ഫൗണ്ടേഷൻ മാനേജിങ് ട്രസ്റ്റി ശ്രീഹരിപ്രസാദ് സ്വാമി പ. കാതോലിക്കാ ബാവായെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സന്ദർശിച്ചു. പ. പിതാവ് സ്വാമിജിക്ക് ഉപഹാരം നൽകി.**

## ഹർജി തള്ളി

പ. പൗരസ്ത്യ കാതോലിക്കയുടെയും, മലങ്കര മെത്രാപ്പൊലീത്തയുടെയും തെരഞ്ഞെടുപ്പിനെയും, അദ്ദേഹം ആ നിലയിൽ നടത്തിയ ഭരണനിർവഹണ ക്രമങ്ങളെയും ചോദ്യം ചെയ്തു പാത്രിയർക്കീസ് വിഭാഗം നൽകിയ അപ്പീൽ ഹർജി കേരള ഹൈക്കോടതി ഡിവിഷൻ ബെഞ്ച് തള്ളി.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ആരാധനാ കലണ്ടർ

# "നിങ്ങൾ കുരുടന്മാരായിരുന്നെങ്കിൽ നിങ്ങൾക്കു പാപം ഇല്ലായിരുന്നു; എന്നാൽ: ഞങ്ങൾ കാണുന്നു എന്നു നിങ്ങൾ പറയുന്നതുകൊണ്ട് നിങ്ങളുടെ പാപം നിലനില്ക്കുന്നു"

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



പ്രിയ ദൈവമക്കളെ,

വലിയ നോമ്പിലെ അവസാന ആഴ്ചയിലേയ്ക്ക് ദൈവകൃപയാൽ നാം എത്തിയിരിക്കുന്നു. നമ്മുടെ കർത്താവ് പിറവി കുരുടന് സൗഖ്യം കൊടുക്കുന്ന – സമിയോ ഞായർ – സംഭവത്തിൽ ആരംഭിച്ച് അനേക അത്ഭുതപ്രവൃത്തികൾ ധ്യാനിച്ചുകൊണ്ട് നാം മുന്നോട്ടു പോകുമ്പോൾ പിതാക്കന്മാർ അനുഷ്ഠിച്ച നാല്പതു നോമ്പിന്റെ പൂർത്തീകരണമായ 40–ാം വെള്ളിയാഴ്ചയിൽ എത്തുന്നു. കർത്താവ് അനുഷ്ഠിച്ച 40 നോമ്പും അതിന്റെ ഒടുവിൽ അദ്ദേഹം നേരിട്ട പരീക്ഷണങ്ങളും തപോശക്തിയാൽ എങ്ങിനെ പരീക്ഷണങ്ങളെ വിജയകരമായി തോല്പിക്കാമെന്നും തന്റെ മനുഷ്യാവതാര വ്യാപാരത്തിൽ അവൻ നമ്മെ മാതൃകാപരമായി പഠിപ്പിക്കുന്നു. തന്റെ പരസ്യ ശുശ്രൂഷ കാലത്തിൽ ഉടനീളം അനേകർക്ക് ജീവൻ നൽകുന്ന സംഭവങ്ങൾ നാം വായിക്കുന്നുണ്ടെങ്കിലും ബഥാന്യയിലെ ലാസറിന്റെ ഭവനത്തിലും കല്ലറയിലും ചെന്ന് അവനുവേണ്ടി കരഞ്ഞ് പ്രാർത്ഥിച്ച് "ലാസറേ പുറത്തുവരിക" എന്ന് വിളിച്ച് താൻ മൃതലോകത്തു നിന്നും ജീവനിലേയ്ക്ക് തന്റെ സൃഷ്ടിയും കൈപ്പണിയുമായ മനുഷ്യകുലത്തെ ക്ഷണിച്ച് ഉയിർപ്പിക്കുന്ന സംഭവവും നേർച്ചകാഴ്ചയിൽ ധ്യാനിച്ച ശേഷമാണ് അവനോടൊപ്പം നാം യെരുശലേമിലേയ്ക്ക് കഷ്ടാനുഭവത്തിനായി യാത്ര തിരിക്കുന്നത്.

കൊത്ത്നേ ഞായറാഴ്ചയിൽ നിന്നും സമിയോ ഞായറാഴ്ചയിലേയ്ക്ക് 36 ദിവസം എന്നതിനാലാണ് 36–ാം ഞായറാഴ്ച എന്ന് ഈ ഞായറാഴ്ചയെ നാം വിളിക്കുന്നത്. ഒപ്പം മലങ്കരസഭ ഈ ദിവസത്തെ 'സഭാദിനം' അഥവാ 'കാതോലിക്കാ ദിനം' എന്നും വിളിക്കുന്നു. വർഷത്തിൽ ഒരു ദിവസം പ്രത്യേകമായി പ. സഭയ്ക്കു വേണ്ടി ഒന്നിച്ച് പ്രാർത്ഥിക്കുകയും അന്ന് സഭയുടെ ചരിത്രം, അസ്ഥിത്വം, സമകാലീന ദൗത്യം എന്നിവ പ്രത്യേകം ധ്യാനിച്ച് ദിവസം ചെലവഴിക്കുകയും അതിനായി പ്രത്യേക യോഗങ്ങൾ ചേരുകയും കാതോലിക്കേറ്റിന്റെ കൊടി – സഭാപതാക – ഉയർത്തുകയും അന്നത്തെ കാണിക്കയും ഒപ്പം ഓരോ കുടുംബത്തിന്റെയും ഒരു ദിവസത്തെ ശരാശരി വരുമാനം പ. സഭയുടെ പൊതു പ്രവർത്തനങ്ങൾക്കായി നന്ദിപൂർവ്വം ഞാൻ സമർപ്പിക്കുകയും ചെയ്യുക എന്നതാണ് ഈ ആചരണം കൊണ്ട് പ. സഭാപിതാക്കന്മാർ ഉദ്ദേശിക്കുന്നത്.

ക്രിസ്തുവിന്റെ ശരീരമായ പ. സഭ രണ്ടായിരത്തോളം വർഷങ്ങളായി എങ്ങിനെ നിലനിന്നുവെന്നും ഏതൊക്കെ പ്രതിസന്ധികളെ അഭിമുഖീകരിച്ച് പ്രതിസന്ധികളിലൂടെ വളർന്നുവെന്നും ഇന്നും പ. സഭയുടെ മുന്നിലെ പ്രതിസന്ധികളും അവയെ പരിശുദ്ധാത്മാവിൽ നേരിടേണ്ടതിന്റെ ആവശ്യകതയുമൊക്കെ വിശ്വാസികളെ ഉദ്ബോധിപ്പിക്കുവാനും അങ്ങിനെ നമ്മെ വഴിനടത്തിയ പിതാക്കന്മാരെ പ്രത്യേകം ഓർത്ത് പ്രാർത്ഥിക്കുവാനും ഇപ്പോൾ വഴി നടത്തുന്നവർക്ക് ദൈവത്തോട് അപേക്ഷിക്കുവാനും അവരുടെ മാദ്ധ്യസ്ഥം യാചിക്കുവാനും അങ്ങിനെ പ. മാർത്തോമ്മാ ശ്ലീഹാ മുതൽ അതതു കാലത്ത് നമ്മെ ക്രിസ്തുവിൽ നയിച്ച 'ജാതിക്കുകർത്തവ്യന്മാരായ' എല്ലാ പിതാക്കന്മാരുടെയും വാങ്ങിപ്പോയ വിശ്വാസ സമൂഹത്തിന്റെയും സംയുക്ത ഓർമ്മയിൽ നിറഞ്ഞു നിന്നുകൊണ്ട് കർത്താവിന്റെ കഷ്ടാനുഭവത്തിലേയ്ക്കും മരണത്തിലേയ്ക്കും കബറടക്കത്തിലേയ്ക്കും ഒടുവിൽ ഉയിർപ്പു പെരുന്നാളിലേയ്ക്കും അടുത്തു വരുവാനുമുള്ള ഒരു ക്ഷണമാണ് സഭാദിനത്തിൽ നമുക്ക് ലഭിക്കുന്നത് (1912 സെപ്റ്റംബർ 15–ൽ നടന്ന കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനത്തിന്റെ കേവല വാർഷിക ആഘോഷം മാത്രമല്ല സഭാദിനം എന്ന് ഓർക്കണം).

സത്യവിശ്വാസികൾക്ക് ക്രിസ്തുവിൽ ഒരു പുതിയ ദർശനം സാധ്യമാവുക എന്നത് തന്നെയാണ് പിറവി കുരുടന്റെ സൗഖ്യത്തിന്റെ അടിസ്ഥാന ആശയം എന്നത് സമിയോ ഞായറാഴ്ചയുടെ പ്രാരംഭ പ്രാർത്ഥനകളിൽ വ്യക്തമാണ്: തന്റെ കിരണങ്ങളുടെ പ്രകാശത്താൽ കുരുടന്റെ കണ്ണുകളെ പ്രകാശിപ്പിക്കുകയും ഇരുണ്ടിരുന്ന കൃഷ്ണമണികളെ തന്റെ രശ്മികളാൽ ശോഭിപ്പിക്കുകയും ചെയ്ത ശോഭനവും മഹത്തരവും അവർണ്ണനീയവുമായിരിക്കുന്ന സൂര്യനായ കർത്താവേ, ഇപ്പോൾ നിന്റെ തേജസ്സിനാൽ ഞങ്ങളുടെ ബോധങ്ങളുടെ ആത്മീയ നയനങ്ങളെ പ്രകാശിപ്പിക്കണമേ" എന്ന ആഴമായ ധ്യാനചിന്തയാണ്



പിതാക്കന്മാർ നൽകുന്നത്. മാതൃഗർഭം മുതൽ ഇരുട്ടിലായിരുന്നവന് ജീവന്റെ വെളിച്ചം നൽകുന്നവനാണ് മുന്നിൽ നില്ക്കുന്നത് എന്ന തിരിച്ചറിവും സത്യം കാണുവാനുള്ള അഭിവാഞ്ഛയുമാണ് ഒരു വിശ്വാസിയിൽ ഉണ്ടാകേണ്ടത് എന്ന് നമ്മെ ചിന്തിപ്പിക്കേണ്ട സുദിനമാണ് സമിയോ ഞായറാഴ്ച.

ഒട്ടും ഉൾകാഴ്ച ഇല്ലാതിരിക്കുമ്പോൾ തന്നെ നാം കാണുന്നുയെന്ന് ചിന്തിച്ച് പൊയ്കാഴ്ചകളിൽപ്പെട്ട് അന്തർമുഖരായി തീരുന്ന നമ്മുടെ അവസ്ഥയാണ് ചികിത്സിക്കപ്പെടേണ്ടത് എന്ന് വി. യോഹന്നാൻ ശ്ലീഹാ കർത്താവിന്റെ വചസ്സുകളെ ഉദ്ധരിച്ചുകൊണ്ട് നമ്മെ ഉദ്ബോധിപ്പിക്കുന്നു. "കാണാത്തവർ കാണ്മാനും കാണുന്നവർ കുരുടർ ആകുവാനും ഇങ്ങനെ ന്യായവിധിക്കായി ഞാൻ ഇഹലോകത്തിൽ വന്നു" എന്ന് പ്രഖ്യാപിക്കുന്ന ക്രിസ്തുവിനോട് "അപ്പോൾ ഞങ്ങൾ കുരുടരാണോ" എന്ന അജ്ഞതയിൽ നിന്നുള്ള മറുചോദ്യം ഉന്നയിക്കുന്ന പരീശ മനസ്സുകളെ അവിടെ നാം കാണുന്നു. അതിന്റെ മറുപടിയാണ് കർത്താവ് കല്പിക്കുന്നത്: "നിങ്ങൾ കുരുടർ ആയിരുന്നുവെങ്കിൽ നിങ്ങൾക്കു പാപം ഇല്ലായിരുന്നു; എന്നാൽ ഞങ്ങൾ കാണുന്നു എന്ന് നിങ്ങൾ പറയുന്നതുകൊണ്ട് നിങ്ങളുടെ പാപം നിലനില്ക്കുന്നു." പിറവി കുരുടന് ശാരീരികമായി കാഴ്ചശക്തിയില്ല; എന്നാൽ സത്യത്തെ കാണുവാൻ അവന് ഏറെ ആഗ്രഹം ഉണ്ടായിരുന്നു. എന്നാൽ "നീ മുഴുവൻ പാപത്തിൽ പിറന്നവൻ, നീ ഞങ്ങളെ പഠിപ്പിക്കുന്നുവോ" എന്നാണ് പരീശന്മാരുടെ അഹന്തയിൽ നിന്നുള്ള ചോദ്യം. പിറവി കുരുടനായിരുന്ന് അവരുടെ ഇടയിൽ ഭിക്ഷാടനം നടത്തിയും മറ്റും കഴിഞ്ഞിരുന്ന ഒരു യുവാവ് കാഴ്ച പ്രാപിച്ചവനായി ഞങ്ങളുടെ മുന്നിൽ

നില്ക്കുമ്പോൾ അവനെ അനുമോദിക്കാനും കൂട്ടത്തിലേയ്ക്ക് ചേർത്തു നിർത്തുവാനും അവനുവേണ്ടി ദൈവത്തെ സ്തുതിക്കുവാനും സാധിക്കുന്നതിനു പകരം അവർ അവനെ സമൂഹത്തിൽ നിന്നും ആട്ടി പുറത്താക്കുന്നു; ഇതാണ് പരീശ മനസ്സ് എന്ന് ഓർക്കണം. അതിനെയാണ് കർത്താവ് ശാസിക്കുന്നതും തിരുത്തുവാൻ ശ്രമിക്കുന്നതും. എന്നാൽ പുറത്താക്കപ്പെട്ടവനോട് കർത്താവ് ചോദിക്കുന്നത് ഏറെ ശ്രദ്ധേയമാണ്. "നീ ദൈവപുത്രനിൽ വിശ്വസിക്കുന്നുവോ?" "യജമാനനേ, അവൻ ആർ ആകുന്നു? ഞാൻ അവനിൽ വിശ്വസിക്കാം" എന്നു പറയുന്ന യുവാവിനോട് "നീ അവനെ കണ്ടിട്ടുണ്ട്; നിന്നോടു സംസാരിക്കുന്നവൻ അവൻ തന്നെ" എന്ന് കർത്താവ് വെളിപ്പെടുത്തുന്നു. ഉടൻ അവൻ: "കർത്താവേ, ഞാൻ വിശ്വസിക്കുന്നു" എന്നു പറഞ്ഞ് അവനെ നമസ്ക്കരിച്ചു. ശാരീരിക അന്ധകാരത്തിൽ ഇരുന്നവന്റെ മുന്നിൽ ആദ്യം കാഴ്ചയുണ്ടാകുന്നു, അവന്റെ അന്വേഷണങ്ങൾക്കൊടുവിൽ അവനിൽ ആത്മിക ഉൾകാഴ്ചയുണ്ടാവുകയും അവനെ സ്രഷ്ടാവിനെ കണ്ടെത്തുകയും വീണു വണങ്ങി നമസ്ക്കരിക്കുകയും ചെയ്യുന്നു. എന്നാൽ ശരീരകാഴ്ചയ്ക്ക് അപ്പുറത്തേയ്ക്ക് യാതൊരു ഉൾകാഴ്ചയുമില്ലാഞ്ഞ പരീശ മനസ്സുകൾക്ക്, അവർ ന്യായപ്രമാണ പുസ്തകം തിരിച്ചും മറിച്ചും പഠിച്ചിട്ടും ആചരിച്ചിട്ടും അവരുടെ മുന്നിൽ നിന്ന രക്ഷകനെ തിരിച്ചറിയുവാൻ സാധിക്കാതെ ഇരുട്ടിൽ തപ്പുന്നു. ഇതിനെയാണ് കർത്താവ് ദുഃഖത്തോടെയെങ്കിലും വിമർശിക്കുന്നത്. കുരുടൻ കുരുടനെ വഴി കാട്ടുന്ന സാംസ്ക്കാരിക അധഃപതനം എന്ന് വിളിക്കുന്നത്. കാണാൻ ആദ്യം വേണ്ടത് മനസ്സാണ്; കണ്ണല്ല എന്ന് നാം ഓർക്കണം.

"തന്റെ ഉഷപ്പിനാൽ ലോകത്തിന് വെളിച്ചം നൽകിയ കർത്താവേ, എന്റെ കണ്ണാൽ കാണാത്തതിനാൽ കണ്ണ് തരേണമേ" എന്നാണ് പ. സഭാപിതാക്കന്മാർ ഏറെ വിനയത്തോടെ ധ്യാനിച്ച് പ്രാർത്ഥിക്കുന്നത്. "വെളിവു നിറഞ്ഞോരീശോ, നിൻ വെളിവാൽ കാണുന്നു" വെന്ന് പാടിക്കൊണ്ടാണ് വി. കുർബാനയ്ക്കു മുമ്പ് വി. മദ്ബഹായിൽ, ത്രോണോസ്സിൽ നാം തിരി തെളിയിക്കുന്നത്. ഇത് ക്രിസ്തുവിൽ പ. സഭയ്ക്ക് ലഭിച്ച അവകാശമാണ് എന്ന് നാം ഓർക്കണം. ഓരോ തവണയും ഈ ധ്യാനത്തോടെയായിരിക്കണം ഓരോ തിരിയും നാം തെളിയിക്കേണ്ടത്.

"ശുഭം കരോതി കല്യാണം, ആരോഗ്യം ധനസംപതാഃ
ശത്രുബുദ്ധി വിനാശയ ദീപജ്യോതിർ നമോ സ്തുതേ" എന്നാണ് ദീപം തെളിയിക്കുമ്പോൾ നാം പ്രാർത്ഥിക്കുന്നത്. ക്ഷേമം, ഐശ്വര്യം, ആരോഗ്യം, ധന്യത, ശത്രുതാ ഭാവം ഇല്ലായ്മ എന്നീ വിശിഷ്ട ഗുണങ്ങൾ ഈ ദീപം തെളിയപ്പെടുമ്പോൾ എന്നിൽ തെളിയിക്കണമേ എന്ന് പ്രാർത്ഥിച്ചശേഷം "ആത്മ ദീപോ ഭവഃ" (എന്റെ ആത്മാവേ പ്രകാശിക്കണമേ) എന്ന് ക്രിസ്തുവിന്റെ പ്രതീകമായ ദീപത്തെ നോക്കി ധ്യാനിക്കുന്നു.

"തമസ്സോമാ ജ്യോതിർഗമയാ" (അന്ധകാരത്തിൽ നിന്നും അത്ഭുത പ്രകാശത്തിലേയ്ക്ക് ഞങ്ങളെ നയിക്കണമേ) എന്ന പ്രാർത്ഥനയോടെ വിശുദ്ധ ദിനങ്ങളിലേയ്ക്ക് നമുക്ക് പ്രവേശിക്കാം. കുരുടന് കാഴ്ച നൽകിയ കർത്താവ് നമ്മെയും സന്ദർശിക്കുവാനും എല്ലാ അന്ധകാരത്തിൽ നിന്നും നമ്മെ ഉദ്ധരിച്ച് സത്യത്തിൽ നമ്മെ നയിക്കുവാൻ നമുക്ക് ഇടയാകട്ടെ.

ഏവർക്കും സഭാദിന ആശംസകൾ നേരുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

ക്രിസ്തുവിൽ നിങ്ങളുടെ ഇടയൻ.

## ഒമാനിൽ പ. കാതോലിക്കാ ബാവായുടെ ശ്ലൈഹിക സന്ദർശനം ഏപ്രിൽ ഏഴ് മുതൽ

മസ്കറ്റ്: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, അറബ് സംസ്കാരത്തിന്റെ സംഗമ ഭൂമിയായ സുൽത്താനേറ്റ് ഓഫ് ഒമാനിൽ ശ്ലൈഹിക സന്ദർശനം നടത്തുന്നു. മസ്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവകയിലെ ഈ വർഷത്തെ വിശുദ്ധവാര ശുശ്രൂഷകൾക്ക് മുഖ്യകാർമ്മികത്വം വഹിക്കുന്നതിനായാണ് പ്രധാനമായും പ. ബാവാ എഴുന്നെള്ളുന്നത്. സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി സ്ഥാനാരോഹണം ചെയ്തശേഷമുള്ള പ്രഥമ സന്ദർശനത്തിൽ ഇടവക ഒരുക്കുന്ന വിവിധ പരിപാടികളിലും അനുഗ്രഹീത സാന്നിധ്യമാകും.

ഈ മാസം ഏഴിന് മസ്കറ്റിലെത്തുന്ന പ. ബാവായെ വിശ്വാസ സമൂഹം പരമ്പരാഗത ആചാരങ്ങളോടെ പള്ളിയങ്കണത്തിൽ സ്വീകരിക്കും. അന്നേ ദിവസം സന്ധ്യാ നമസ്കാരത്തെ തുടർന്ന് നവീകരിച്ച ചാപ്പലിന്റെ കൂദാശ നിർവ്വഹിക്കും. ഏപ്രിൽ എട്ടിന് സെന്റ്. തോമസ് ചർച്ചിൽ നടക്കുന്ന വിശുദ്ധ കുർബ്ബാനയിൽ കാർമ്മികത്വം വഹിക്കുന്നതും കാതോലിക്കാ ദിനാചരണത്തിൽ മുഖ്യ സന്ദേശം നൽകുകയും ചെയ്യും. തുടർന്നുള്ള ദിവസങ്ങളിലെ വിശുദ്ധവാര ശുശ്രൂഷകൾക്ക് പരിശുദ്ധ ബാവാ തിരുമേനി നേതൃത്വം നൽകും. ഇടവകയുടേയും ആധ്യാത്മിക സംഘടനകളുടേയും ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്ന ആത്മീയ പരിപാടികളിലും പ്രഭാഷണം നടത്തും.

ഏപ്രിൽ 17 ഈസ്റ്റർ ദിനത്തിൽ പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ഇടവകയുടെ ആഭിമുഖ്യത്തിൽ വലിയ സ്വീകരണമാണൊരുക്കിയിരിക്കുന്നത്. റുവി സെന്റ്. തോമസ് ചർച്ചിൽ നടക്കുന്ന സ്വീകരണ സമ്മേളനത്തിൽ വിവിധ സഭാ പ്രതിനിധികളും പ്രമുഖ വ്യക്തിത്വങ്ങളും പങ്കെടുക്കും. ഏപ്രിൽ 18-ന് ഒമാനിലെ മറ്റൊരു ഇടവകയായ ഗാലാ സെന്റ്. മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ആഭിമുഖ്യത്തിലും സ്വീകരണ പരിപാടികൾ ഒരുക്കിയിട്ടുണ്ട്. രണ്ട് ആഴ്ചത്തെ ശ്ലൈഹിക സന്ദർശം പൂർത്തിയാക്കി പരിശുദ്ധ ബാവാ ഈ മാസം ഇരുപതാം തീയതിയോടെ മടങ്ങും.

1972-ലാണ് മസ്കറ്റിൽ മാർ ഗ്രീഗോറിയോസ് ഇടവക രൂപീകൃതമാകുന്നത്. 2022-ൽ അൻപതാണ്ടുകൾ പൂർത്തിയാക്കുന്ന ഇടവക, സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി വിവിധ കർമ്മപരിപാടികളും പദ്ധതികളുമാണ് ആവിഷ്ക്കരിച്ചിരിക്കുന്നത്.

സുവർണ്ണ ജൂബിലി വർഷത്തിൽ തന്നെ സഭയുടെ പ്രധാന മേലദ്ധ്യക്ഷന്റെ സന്ദർശനം സാധ്യമാകുന്നത് ദൈവനിയോഗമാണെന്നും അത് ഇടവകയുടെ ചരിത്ര നിമിഷങ്ങളാകുമെന്നും വികാരി ഫാ. വർഗീസ് റ്റിജു ഐപ്പ് അസ്സോസ്സിയേറ്റ് വികാരി ഫാ. എബി ചാക്കോ ട്രസ്റ്റി ജാബ്സൺ വർഗീസ്, സെക്രട്ടറി ജോസഫ് വർഗീസ്, കോ-ട്രസ്റ്റി ബിനു ജോസഫ് കുഞ്ചാറ്റിൽ എന്നിവർ പറഞ്ഞു.



**പരിശുദ്ധ പാമ്പാടി തിരുമേനിയുടെ പെരുന്നാളിൽ സംബന്ധിക്കുവാൻ കുന്നംകുളത്തു നിന്നും എത്തിയ തീർത്ഥാടകരെ പാമ്പാടി ദയറയിൽ ഡോ.യൂഹാനോൻ മാർ ദീയസ്ക്കോറോസ് സ്വീകരിക്കുന്നു.**




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





## സഭാ വാർത്തകളും വിശകലനങ്ങളുമായി അഞ്ചു വർഷം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചരിത്രത്തിലാദ്യമായി ഒരു ഓൺലൈൻ വാർത്താ ബുള്ളറ്റിൽ – ന്യൂസ് ബുള്ളറ്റിൻ എന്ന ആശയം മുന്നോട്ട് വച്ച് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനുഗ്രഹാശ്ശിസ്സുകളാൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഓർമ്മദിനമായ 2018 ജനുവരി 2–ന് ദേവലോകം അരമന ചാപ്പലിൽ വച്ച് പ. സഭയുടെ സീനിയർ മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലീമീസിന് ആദ്യ പതിപ്പ് നൽകിക്കൊണ്ട് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ പ്രകാശനം നിർവ്വഹിച്ചു. അന്നു മുതൽ 2022 മാർച്ച് മാസം വരെ അഞ്ചു വർഷക്കാലവും ഓരോ വാരവും മാധ്യമ വിഭാഗം അദ്ധ്യക്ഷൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ അനുഗ്രഹ സന്ദേശങ്ങളും, വിവിധ പംക്തികളും, വാർത്തകളും മറ്റും കോർത്തിണക്കിക്കൊണ്ട് ‘ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ’ പ്രസിദ്ധീകരിക്കുവാൻ ദൈവത്തിന്റെ അളവറ്റ കൃപയാൽ സാധിച്ചു.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കാലം ചെയ്തപ്പോൾ അനുശോചന സന്ദേശം രേഖപ്പെടുത്തിയ ലോകമെമ്പാടുമുള്ള ബഹുമാന്യരായ ഓരോരുത്തരുടേയും പേര് വിവരങ്ങൾ ഉൾപ്പെടുത്തിയതുൾപ്പെടെ ബൃഹത്തായ മൂന്ന് വിശേഷാൽ പതിപ്പുകൾ പ്രസിദ്ധീകരിക്കാനായിട്ട് സാധിച്ചു എന്നതിൽ അതിയായ അഭിമാനമുണ്ട്.

വചനതീർത്ഥം, ആരാധനാ കലണ്ടർ, കാലയവനികക്കുള്ളിൽ മറഞ്ഞ പുണ്യശ്ലോകരായ പിതാക്കൻമാരുടേതുൾപ്പെടെയുള്ള വന്ദ്യ ഇടയൻമാരുടെ പ്രബോധനങ്ങൾ തുടങ്ങി നിരവധിയായ കാര്യങ്ങൾ പ. സഭയുടെ വിശ്വാസ പാരമ്പര്യങ്ങൾ മുറുകെ പിടിച്ചുകൊണ്ട് പ്രസിദ്ധപ്പെടുത്താൻ ഇടയായതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭക്ക് ഇങ്ങനെ ഒരു പ്രസിദ്ധീകരണം ഉണ്ടാകണമെന്ന് സ്വപ്നം കണ്ട് അത് സാക്ഷാത്കരിക്കുന്നതിന് നേതൃത്വം നൽകിയ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായോടുള്ള നന്ദി അറിയിക്കുന്നു.



പ്രതിഫലം ഇല്ലാതെ വിവിധ പംക്തികൾ കൈകാര്യം ചെയ്ത അഭിവന്ദ്യ തിരുമേനിമാർ, റമ്പാച്ചന്മാർ, വൈദികർ തുടങ്ങിയ നിരവധിയായ വ്യക്തിത്വങ്ങൾ ഉണ്ട്. ഓരോരുത്തരോടും വാക്കുകൾക്കതീതമായ നന്ദി അറിയിക്കുന്നു.

ന്യൂസ് ബുള്ളറ്റിൻ പൊതുജന സമക്ഷം എത്തിക്കുന്നതിൽ സഹായിച്ച നിരവധി പേരുണ്ട്. പ്രാർത്ഥനകളാലും അഭിപ്രായങ്ങളാലും ന്യൂസ് ബുള്ളറ്റിന്റെ മികവിനും മറ്റുമായി ദൂരത്തും ചാരത്തും നിന്ന് സഹായിച്ചവരോടും ഓരോ വായനക്കാരേയും കൃതജ്ഞതയോടെ ഓർക്കുന്നു.

ന്യൂസ് ബുള്ളറ്റിൻ പ്രസിദ്ധീകരിക്കുന്നതിന് ഉണ്ടായിട്ടുള്ള മുഴുവൻ ചിലവുകൾക്കും സാമ്പത്തിക സഹായം നൽകിയ അഹമ്മദാബാദ് ഭദ്രാസനത്തിന്റെ ഇടയനായ ഡോ. ഗീവർഗീസ് മാർ യൂലിയോസിനോടും ഭദ്രാസനത്തിന്റെ ഓരോ ചുമതലക്കാരോടുമുള്ള നന്ദി വാക്കുകളിൽ ഒതുക്കാവുന്നതല്ല.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാധ്യമ വിഭാഗം അദ്ധ്യക്ഷനായി ഏപ്രിൽ ഒന്നു മുതൽ ചുമതലയേറ്റ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിലാണ് ഈ ലക്കം മുതൽ ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ പ്രസിദ്ധീകരിക്കുന്നത്.

**– ന്യൂസ് ബുള്ളറ്റിൻ എഡിറ്റോറിയൽ ടീം**

പാമ്പാടി തിരുമേനിയുടെ ഓർമപ്പെരുന്നാൾ

## പ്രാർഥനാനിറവിൽ പ്രദക്ഷിണം




പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ഓർമപ്പെരുന്നാളിനോടനുബന്ധിച്ച് പാമ്പാടി സെന്റ് ജോൺസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നിന്നു പാമ്പാടി ദയറായിലേക്കു ഡോ.യൂഹാനോൻ മാർ ദിയസ്കോറോസിന്റെ നേതൃത്വത്തിൽ നടത്തിയ പ്രദക്ഷിണം. ചിത്രം: മനോരമ



**തിരുവനന്തപുരം ഭദ്രാസന തലം ഒ.വി.ബി.എസ്. ഗാന പരിശീലനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്തു.**



**എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ പ്രസിഡണ്ടായി ചുമതല ഏറ്റെടുക്കുന്നു.**

## ഞായർ പള്ളിക്കൂടം പരുമല സംഗമം നാളെ

പരുമല: തിരുവനന്തപുരം പൗഡിക്കോണം മാതാ മറിയം ആശ്രമത്തിന്റെ ഞായർ പള്ളിക്കൂടം പരുമല സംഗമം നാളെ (03-04-2022) രാവിലെ പത്തു മണി മുതൽ പരുമലപ്പള്ളിയിൽ നടക്കും. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത പരുമല പള്ളിയിൽ വിശുദ്ധ കുർബാന അർപ്പിക്കും. തുടർന്ന് നടക്കുന്ന ഞായർ പള്ളിക്കൂടം പരുമല സംഗമം കുട്ടികളുടെ സംവാദം, അവാർഡ് വിതരണം തുടങ്ങിയ വിവിധ പരിപാടികളോടെ ആരംഭിക്കും.

പൊതുസമ്മേളനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം നിർവഹിക്കും. സംസ്ഥാന പ്രിൻസിപ്പൽ ഓഡിറ്റർ ജനറൽ ഡോ. ബിജു ജേക്കബ്, സൺഡേ സ്കൂൾ അസോസിയേഷൻ എക്സാമിനേഷൻ കൺട്രോളർ എന്നിവർ മുഖ്യ പ്രഭാഷണം നടത്തുമെന്ന് ഞായർ പള്ളിക്കൂടം ചീഫ് കോ -ഓർഡിനേറ്റർ ഡോ. സന്തോഷ് തോമസ് അറിയിച്ചു.

സഭാപിതാക്കന്മാർ

# ആർദ്രസ്നേഹത്തിന്റെ മൃത്യുഞ്ജയ മന്ത്രം

ഫാ. ഡോ. കെ. എം. ജോർജ്

“വാത്സല്യ മക്കളെ, നാം എപ്പോഴും ഓർക്കേണ്ടതായ നാലു കാര്യങ്ങളുണ്ട്. മരണം, ന്യായവിധി, മോക്ഷം, നരകം.”

പ്രസിദ്ധമായ പുതുപ്പള്ളി നിലയ്ക്കൽ കൺവൻഷനിൽ, കോട്ടയം ഭദ്രാസനാധ്യക്ഷനായിരുന്ന പാമ്പാടി തിരുമേനി എല്ലാ വർഷവും നടത്തുന്ന അധ്യക്ഷപ്രസംഗത്തിന്റെ സാരാംശമാണിത്. മിക്കവാറും വിഷയം ഒന്നുതന്നെ. പറയുന്ന രീതിയും ഒന്നുതന്നെ. പ്രസംഗമാകട്ടെ, വളരെ ചുരുങ്ങിയതും.

തിരുമേനി സ്വന്തമായി കണ്ടുപിടിച്ചു പറയുന്നതല്ല ഈ നാലു കാര്യങ്ങളും. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ രൂഢമൂലമായ ആധ്യാത്മികതയുടെ ഭാഗമായി സന്യാസഗുരുക്കന്മാർ ശിഷ്യന്മാരെ നൂറ്റാണ്ടുകളായി പഠിപ്പിച്ചിരുന്നതാണ്. എന്നാൽ, പാമ്പാടി തിരുമേനിയെ സംബന്ധിച്ച് അവ അക്ഷരാർത്ഥത്തിൽതന്നെ, ഓർമയിലും ജീവിതശൈലിയിലും പ്രതിഫലിച്ചിരുന്നു. സന്യാസികൾക്കു മാത്രമല്ല, സാധാരണ ലോകജീവിതം നയിക്കുന്ന ക്രിസ്ത്യാനികൾക്കും ആവശ്യമായ ചിന്തയായിട്ടാണു തിരുമേനി അതിനെ അവതരിപ്പിച്ചുകൊണ്ടിരുന്നത്.

ജീവിതത്തെ മുഴുവൻ മരണത്തിനും അതിനുശേഷമുള്ള നിത്യജീവനുമുള്ള ഒരുക്കമായിട്ടു കാണുന്ന ശക്തമായ ആധ്യാത്മികത മൂന്നാം നൂറ്റാണ്ടു മുതലെങ്കിലും സഭയിൽ കാണുന്നുണ്ട്. അതിന്റെ പശ്ചാത്തലം അപ്പോസ്തോലിക പ്രബോധനമായിരുന്നു. അതിൽ എടുത്തുപറയാവുന്ന ചിലതുണ്ട്.

1. യേശുക്രിസ്തു ഉടൻ രണ്ടാമതു വരുമെന്നുള്ള പ്രതീക്ഷയിൽ, ഇഹലോകജീവിതത്തെ ക്രമീകരിക്കാനുള്ള ഉദ്ബോധനം. “കർത്താവിന്റെ നാൾ അടുത്തിരിക്കുന്നതു”കൊണ്ട് (2 തെസ്സ. 2:1) “നിങ്ങളുടെ ആത്മാവും പ്രാണനും ദേഹവും അശേഷം നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെടണം....” (1 തെസ്സ. 5:23). അതുകൊണ്ടു നമ്മുടെ അന്ത്യത്തെക്കുറിച്ചുള്ള നിരന്തരമനനം അനുപേക്ഷണീയമാണ്.

2. ഉടൻ കർത്താവു വീണ്ടും വരുമെന്നുള്ള പ്രതീക്ഷയ്ക്കു ക്രമേണ മങ്ങലേറ്റു. എന്നാൽ, അതുകൊണ്ടു വ്യക്തിപരമായ നിലയിൽ ഓരോരുത്തരുടെയും ഒരുക്കത്തിന്റെ ആവശ്യം ഒട്ടും കുറയുന്നില്ല. കാരണം ഓരോരുത്തരുടെയും മരണം അനിശ്ചിതമാണ്. ഒരാളുടെ മരണം അയാളെ സംബന്ധിച്ചു ലോകം അവസാനിക്കുന്നതിനു തുല്യമാണ്. “കൂടാരമായ ഞങ്ങളുടെ ഭൗമഭവനം അഴിഞ്ഞുപോയാൽ” (2 കോരി. 5:1) എന്താണു പിന്നെ സംഭവിക്കുക എന്നുള്ളതിനെക്കുറിച്ച് അപ്പോസ്തോലന്മാർക്ക് ഉറപ്പും ധൈര്യവും പ്രത്യാശയുമുണ്ടായിരുന്നു. “അതുകൊണ്ടു ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും ഞങ്ങൾ കർത്താവിനെ പ്രസാദിപ്പിക്കുന്നവർ ആകുവാൻ അഭിമാനിക്കുന്നു” എന്നു പൗലോസ് ശ്ലീഹാ പറയുന്നു (2 കോരി. 5:9). “ശരീരം വിട്ട് കർത്താവിനോടുകൂടെ വസിപ്പാൻ അധികം ഇഷ്ടപ്പെടുന്നെ”ങ്കിലും, ദൈവഹിതം ഈ ലോകത്തിൽ നിറവേറ്റുവാൻ തക്കവിധം, മറ്റുള്ളവർക്കുവേണ്ടി ഇവിടെ ജീവിക്കുന്നു. “എനിക്കു ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവും ആകുന്നു” (ഫിലി. 1:20-23).

3. നാം ലോകത്തിൽ പരദേശികളാണ്. ഇവിടെ നമുക്ക് നിലനിൽക്കുന്ന നഗരമില്ല. നമ്മുടെ പൗരത്വം സ്വർഗത്തിലാകുന്നു (2 കോരി. 5:6, എബ്രാ. 13:14). അതുകൊണ്ട് എത്രനാൾ ഇവിടെ ജീവിച്ചിരുന്ന് എന്തൊക്കെ നേടിയാലും, നാം ഇവിടെ വഴിയാത്രക്കാരെപ്പോലെയും പരദേശികളെപ്പോലെയും ഒന്നിനെയും സ്വന്തമെന്ന് എണ്ണുന്നില്ല. “കർത്താവിന്റെ വാഗ്ദാനപ്രകാരം നാം നീതി വസിക്കുന്ന പുതിയ ആകാശത്തിനും പുതിയ ഭൂമിക്കുമായി കാത്തിരിക്കുന്നു” (2



പത്രോ. 3:13).

### കേവലവും അപേക്ഷികവും

മുകളിൽ സൂചിപ്പിച്ച അപ്പോസ്തോലിക പ്രബോധനത്തെ അക്ഷരാർത്ഥത്തിൽ സാക്ഷാൽക്കരിക്കാനുള്ള ക്രമീകൃത ജീവിതശൈലിയാണു പുരാതന സന്യാസപ്രസ്ഥാനം ആവിഷ്കരിച്ചത്. അതുകൊണ്ടു ലോകജീവിതത്തിലെ എല്ലാത്തരം ഉദ്ദേശ്യങ്ങളെയും ലക്ഷ്യങ്ങളെയും, അന്ത്യന്യായവിധിയുടെയും നിത്യജീവന്റെയും കേവല വെളിച്ചത്തിൽ കാണുക, അതിനനുസരിച്ചു ലോക

ത്തെയും അതിന്റെ സകല വ്യാപാരങ്ങളെയും ആപേക്ഷികമായി വിവേചിച്ചറിയുക എന്നതായിരുന്നു ഈ ജീവിതശൈലിയുടെ പ്രത്യേകത. ഇങ്ങനെയുള്ള പൗരസ്ത്യ സന്യാസജീവിതത്തിന്റെ അവസാനത്തെ ചുരുക്കം ചില കണ്ണികളിലൊന്നായിരുന്നു പാമ്പാടി തിരുമേനി.

ഉദാഹരണമായി, നമ്മുടെ വീട്ടിൽനിന്നു വിലയുള്ള വസ്തുക്കൾ മോഷ്ടിച്ച ഒരു കള്ളനെ നാട്ടുകാർ പിടിച്ചു നമ്മുടെ മുന്നിൽ ഹാജരാക്കിയാൽ, അവനെ ശാരീരികമായി ഉപദ്രവിക്കുന്നതിനോ, പോലീസിൽ ഏൽപിക്കുന്നതിനോ നാം തടസ്സം പറഞ്ഞെന്നു വരില്ല. കാരണം നമ്മുടെ നീതിബോധമനുസരിച്ചു മോഷണം പാപമാണ്. മോഷ്ടിക്കുന്നവൻ സാമൂഹ്യദ്രോഹിയാണ്. അവൻ ശിക്ഷിക്കപ്പെടണം. ശിക്ഷിച്ചില്ലെങ്കിൽ അവൻ ഇനിയും മോഷ്ടിക്കും. കുറേക്കൂടി ഹീനമായ തെറ്റുകൾ ചെയ്യും. മറ്റുള്ളവരുടെ മുതൽ അങ്ങനെ കട്ടെടുത്ത് ആരും ജീവിക്കാൻ പാടില്ല... ഇങ്ങനെയൊക്കെയായിരിക്കും ലോകപ്രകാരമുള്ള നമ്മുടെ ന്യായചിന്ത.

എന്നാൽ, അങ്ങനെ ജനങ്ങൾ പിടിച്ചുകൊണ്ടുവന്ന കള്ളനോടു തിരുമേനി ദയാവായ്പു കാട്ടുന്നു. അവന്റെ ദാരിദ്ര്യവും ആവശ്യവും തിരിച്ചറിയുന്നു. അവനോടു ക്ഷമിച്ച് അവനെ സഹായിച്ചു യാത്രയാക്കുന്നു. ഇതുമൂലം ഇനി ഒരിക്കലും മോഷ്ടിക്കാനാവാത്തവിധം കള്ളന്റെ ഹൃദയത്തെ തിരുമേനി സ്പർശിക്കുന്നു. അവൻ മോഷ്ടിക്കാനിടയായ സാമൂഹ്യ – സാമ്പത്തിക കാര്യങ്ങളെക്കുറിച്ചും മനഃശാസ്ത്രപശ്ചാത്തലത്തെക്കുറിച്ചും ഒരു വീണ്ടുവിചാരം നടത്താൻ മറ്റുള്ളവരെ ഈ സംഭവം സഹായിക്കുകയും ചെയ്യുന്നു.

ലോകത്തിലുള്ള തന്റെ വസ്തുവകകൾക്കു കേവലമായ മൂല്യം (absolute value) ഉണ്ടെന്നും, അവ നഷ്ടപ്പെട്ടാൽ തന്റെ അസ്തിത്വം ഇല്ലാതാകുമെന്നും, അതുകൊണ്ട് ഏതു മാർഗത്തിലും അവയെ സംരക്ഷിക്കണമെന്നും വിചാരിക്കുന്ന ഒരാൾക്ക് ഇങ്ങനെ ചെയ്യാൻ സാധ്യമല്ല. നിത്യജീവന്റെ വെളിച്ചത്തിൽ ഇവിടെയുള്ള സംഗതികളെ ആപേക്ഷികമായി കാണാനും വിലയിരുത്താനും, വേണ്ടിവന്നാൽ ഉപേക്ഷിച്ചുകളയാനും സാധിക്കുന്നവർക്കു മാത്രമേ ഇങ്ങനെ അസാധാരണമായി പ്രവർത്തിക്കാൻ കഴിയൂ. അതുകൊണ്ടു നിത്യജീവനോടു ബന്ധപ്പെട്ട മരണം, ന്യായവിധി, മോക്ഷം, നരകം എന്നിവയെക്കുറിച്ചുള്ള തിരുമേനിയുടെ നിരന്തരമായ ഓർമയും ധ്യാനവും തന്റെ അനുദിന ജീവിതശൈലിയെ അസാധാരണമാക്കി രൂപാന്തരപ്പെടുത്തുന്നു.

### ദൈവരാജ്യത്തിന്റെ നീതി

ദൈവരാജ്യത്തിന്റെ നീതിയും നിയമപരമായ മനുഷ്യനീതിയും തമ്മിൽ വലിയ അന്തരമുണ്ട്. രണ്ടിന്റെയും യുക്തികൾ തമ്മിൽ ഒരിക്കലും ചേരുകയില്ല. അതുകൊണ്ടാണല്ലോ, വൈകിട്ട് അഞ്ചു മണിക്കു വന്ന് ഒരു മണിക്കൂർ മാത്രം ജോലി ചെയ്തവനും, രാവിലെ ആറു മണി മുതൽ വൈകിട്ട് ആറു മണിവരെ ജോലിചെയ്തവനും ഒരേ കൂലി ലഭിക്കുന്നത്. അതേ യുക്തികൊണ്ടാണ് ഒരു കവിളത്ത് അടിക്കുന്നവനു മറ്റേ കവിളും കാണിച്ചുകൊടുക്കണമെന്നു കർത്താവ് പറഞ്ഞത്.

ഇതു ബുദ്ധികൊണ്ടു തിരിച്ചറിഞ്ഞാലും ഹൃദയംകൊണ്ടും ജീവിതംകൊണ്ടും തിരിച്ചറിയാൻ എളുപ്പമല്ല. മനുഷ്യസ്നേഹമുള്ള എല്ലാ നല്ല പ്രസ്ഥാനങ്ങളും സാമൂഹ്യനീതിയെക്കുറിച്ചു ഗൗരവമായി ചിന്തിക്കുന്ന പ്രത്യയശാസ്ത്രങ്ങളും നീതി നടപ്പാക്കുന്ന സർക്കാരുകളുമൊക്കെ മഹത്തായ കാര്യങ്ങൾ ചെയ്യുന്നുണ്ട്. പക്ഷേ, ഒരിക്കലും യേശുക്രിസ്തു പറയുന്ന ദൈവരാജ്യത്തിന്റെ നീതി അവർക്കു മനസ്സിലാക്കാനോ നടപ്പാക്കാനോ കഴിയുകയില്ല. കാരണം, നമ്മുടെ സാധാരണ നീതിന്യായ വ്യവസ്ഥയെയും ക്രമസമാധാനത്തെയും അട്ടിമറിക്കുന്ന നീതിയാണത്. എന്നാൽ, മനഷ്യസമൂഹത്തിലും വ്യക്തികളുടെ ജീവിതങ്ങളിലും ദൈവരാജ്യത്തിന്റെ നീതി ഇത്തരം അട്ടിമറികൾ നടത്തുന്നുണ്ട് എന്നതാണു വാസ്തവം. പാമ്പാടി തിരുമേനിയുടെ നീതിബോധം അത്തരം അനുഭവങ്ങളിലേക്കാണു വിരൽ ചൂണ്ടുന്നത്.

### യുഗാന്ത്യദർശനം

യുഗാന്ത്യദർശനം (Eschatology) എന്നൊക്കെയുള്ള കഠിനപദങ്ങളുപയോഗിച്ചു വേദപണ്ഡിതന്മാർ വ്യവഹരിക്കുന്ന വിഷയങ്ങളാണു മരണം തുടങ്ങിയ നാലു കാര്യങ്ങൾ. ഇവിടെ വർത്തമാനകാലത്തിൽ നിന്നുകൊണ്ട്, നാം അവിടെ ഭാവിയിലേക്കു നോക്കി ലോകാവസാനത്തെക്കുറിച്ചും മരണാനന്തരജീവിതത്തെക്കുറിച്ചും മറ്റും ചിന്തിക്കുന്നതായിട്ടാണ് ഇതിന്റെ വിവക്ഷ. പക്ഷേ, പാമ്പാടി തിരുമേനിയെപ്പോലെ വിശുദ്ധരായ വ്യക്തികൾ തിരിച്ചാണു കാണുന്നത്. അതായത് അവിടെ നിന്നുകൊണ്ട് ഇങ്ങോട്ടുനോക്കുക. ചരിത്രം അവസാനിക്കുകയും സകലവും അതിന്റെ ആത്യന്തികമായ പരിസമാപ്തിയിൽ വിലയംപ്രാപിക്കുകയും ചെയ്യുന്ന അനുഭവത്തെ ആത്മീയമായി സ്വാംശീകരിച്ച് അതിന്റെ വെളിച്ചത്തിൽ തിരിഞ്ഞ് നമ്മുടെ ഇന്നത്തെ ചരിത്രത്തെ വീക്ഷിച്ചാൽ നമുക്കു ലഭിക്കുന്ന ചിത്രം വളരെ വ്യത്യസ്തമായിരിക്കും.



വർത്തമാനകാലചരിത്രത്തിനുള്ളിൽ ജീവിക്കുന്ന നമുക്ക് എല്ലാറ്റിന്റെയും അർത്ഥം ഇപ്പോൾ ലഭിക്കുന്നില്ല. ഇപ്പോൾ സംഭവിക്കുന്ന കാര്യങ്ങളുടെ ശരിയായ അർത്ഥവും പരസ്പരബന്ധവും ദീർഘകാലപ്രത്യാഘാതങ്ങളുമൊന്നും നമുക്കു വ്യക്തമാവുകയില്ല. എന്നാൽ, എല്ലാറ്റിന്റെയും അന്ത്യബിന്ദുവിൽ നിന്നു നോക്കുന്ന ഒരാളിന് അവയെല്ലാം കൂടുതൽ വ്യക്തമാകും. യഥാർത്ഥത്തിൽ, പൗരസ്ത്യചിന്തയിൽ യുഗാന്ത്യദർശനം (eschatological perspective) എന്നു പറയുന്നത്, ഇത്തരം സമഗ്രമായ കാഴ്ചപ്പാടിനെക്കുറിച്ചാണ്. പക്ഷേ, നേർരേഖയിൽ നീണ്ടുനീണ്ടുപോകുന്നു എന്നു നാം സാധാരണ കരുതുന്ന രേഖീയ ചരിത്രത്തിന്റെ (linear history) യുക്തിക്കനുസരിച്ച്, വർത്തമാനകാലത്തിൽ നിന്നുകൊണ്ട്, അജ്ഞേയമായ ഭാവിയിലേക്കു നോക്കിയാണു നാം യുഗാന്ത്യദർശനം നടത്താൻ ശ്രമിക്കുന്നത്. പാശ്ചാത്യവേദശാസ്ത്രം അങ്ങനെയാണു പഠിപ്പിക്കുന്നതും. മരണം തുടങ്ങിയ നാലു കാര്യങ്ങൾ എപ്പോഴും നമ്മുടെ സജീവമായ ഓർമയിൽ നിലനിർത്തണം എന്നു പഠിപ്പിക്കുന്ന പാമ്പാടിതിരുമേനി അതല്ല ഉദ്ദേശിക്കുന്നത്. പാശ്ചാത്യദൈവശാസ്ത്രം പഠിച്ചിട്ടില്ലാത്ത തിരുമേനിയെ സ്വാഭാവികമായും ആ കാഴ്ചപ്പാടു സ്വാധീനിച്ചുമില്ല.

പൂർത്തീകരിക്കപ്പെട്ട ചരിത്രക്രമത്തിന്റെയും സ്ഥലകാലങ്ങളുടെയും സമാപനബിന്ദുവിൽ സ്രഷ്ടാവ് സകലത്തെയും വിലയിരുത്തുകയും നന്മയെ തിന്മയിൽനിന്നു വേർതിരിക്കുകയും സകലത്തിന്റെയും അർത്ഥവും പരസ്പരബന്ധവും വെളിപ്പെടുത്തുകയും ചെയ്യുന്ന 'നിമിഷ'ത്തിൽ നിന്നുകൊണ്ടു സർവസൃഷ്ടിയെയും കാണാൻ കഴിയുന്നതാണു പൗരസ്ത്യ ചിന്തയിൽ യുഗാന്ത്യദർശനം. ഇതു ലോകയുക്തിയുടെ കാഴ്ചപ്പാടല്ല. യഥാർത്ഥത്തിൽ അതിനെക്കുറിച്ച് നമുക്കു ഭാഷ ഉപയോഗിച്ച് വിവരിക്കാനാവില്ല. സ്ഥലകാലങ്ങൾ 'പുതപ്പുപോലെ ചുരുട്ടിമാറ്റി'ക്കഴിഞ്ഞാൽപ്പിന്നെ 'നിമിഷം', 'കാഴ്ചപ്പാട്' എന്നൊക്കെ

പറയുന്നതുതന്നെ യുക്തിവിരുദ്ധവും അർത്ഥശൂന്യവുമാണല്ലോ. ഈ യുഗാന്ത്യദർശനം ആധ്യാത്മികമായ ഒരുൾക്കാഴ്ചയാണ്. രേഖീയമായ ചരിത്രത്തിനുള്ളിൽ കഴിയുമ്പോൾ തന്നെ ചില വിശുദ്ധാത്മാക്കൾക്കു ലഭിച്ചേക്കാവുന്ന അന്തർദർശനമാണിത്. നിരന്തരമായ പ്രാർത്ഥനയും നിറഞ്ഞ മനുഷ്യസ്നേഹവും സകലവും ത്യജിക്കുന്ന ത്യാഗവും ദൈവസൃഷ്ടിയോടുള്ള ആഴമായ ആർദ്രതയുമുള്ളവർക്കു ദൈവം കനിഞ്ഞു നൽകിയേക്കാവുന്ന ഉൾബോധമാണിത്.

### ഇന്നും എന്നും

വ്യക്തിപരമായ ഒരനുഭവം ഇവിടെ കുറിക്കട്ടെ. സൺഡേസ്കൂൾ കുട്ടികളായ ഞങ്ങൾ ഒരിക്കൽ തിരുമേനിയെ കാണാൻ ചെന്ന സന്ദർഭം. അരികിൽ നിർത്തി, 'ആകാശത്തിലുള്ള ബാവാ' എന്ന പ്രാർത്ഥന ചൊല്ലാൻ പറഞ്ഞു. ഞാൻ ചൊല്ലിയതു തെറ്റി. "ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം എന്നും ഞങ്ങൾക്കു തരണമേ" എന്നാണു ചൊല്ലിയത്. തോളിൽ ഒരു ചെറിയ അടി തന്നിട്ടു തിരുമേനി തിരുത്തിത്തന്നു: "ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണമേ."

തീരെ ചെറുപ്പത്തിൽ സംഭവിച്ച ഇക്കാര്യം മറന്നുപോകാതെ വീണ്ടും വീണ്ടും മനസ്സിലേക്കു വന്നുകൊണ്ടിരുന്നത് എന്തുകൊണ്ടാണെന്ന് അത്ഭുതപ്പെട്ടിട്ടുണ്ട്. ഭക്ഷണപ്രിയനായ ഒരു കുട്ടി തനിക്ക് ഇഷ്ടമുള്ള അപ്പം എന്നും കിട്ടണമെന്നാവും ആഗ്രഹിക്കുന്നത്. ഓർത്തഡോക്സ് സഭയുടെ പ്രാർത്ഥനകളെല്ലാം അവസാനിക്കുന്നത്, "എന്നും എന്നേക്കും" (for ever and ever) അല്ലെങ്കിൽ "ഇന്നും എന്നേക്കും" (now and for ever) എന്നിങ്ങനെ ത്രിത്വസ്തുതി സമർപ്പിച്ചുകൊണ്ടാണല്ലോ. കുട്ടികളുടെ മനസ്സിൽ പതിയുന്ന ഒരു പ്രയോഗമാണത്. നിത്യതയെ സൂചിപ്പിക്കുന്നതാണത്. കുട്ടികൾക്ക് അതു മനസ്സിലാവില്ലെങ്കിലും പ്രാസഭംഗി ഓർമയിൽ തങ്ങിനിൽക്കും.

'ഇന്നും' 'എന്നും' തമ്മിലുള്ള വ്യത്യാസം കാതലായ ഒന്നാണ്. 'ഇന്നു'കൾ കൂട്ടിവച്ചാൽ 'എന്നു'മാവില്ല. കാലത്തെ അനന്തമായി വലിച്ചുനീട്ടുന്നതല്ല നിത്യത. കാലത്തിന്റെ മുഖമുദ്രയാണ് 'ഇന്ന്' അഥവാ 'ഇപ്പോൾ.' ഇന്ന് ആവശ്യമായ അപ്പം തരേണമേ എന്നു പ്രാർത്ഥിക്കാനാണ് കർത്താവ് പഠിപ്പിച്ചത്. ഇന്നു കഴിച്ചാൽ, നാളെയും വിശക്കും. ഇപ്പോൾ കഴിച്ചാൽ, അൽപം കഴിഞ്ഞാൽ വീണ്ടും വിശക്കും.

വർത്തമാനകാലത്തിലാണു നാം ജീവിക്കുന്നത്. ഓരോ നിമിഷവും ദൈവകൃപയിലാണു നാം പുലർത്തപ്പെടുന്നത്. ഈ നിമിഷത്തിന്റെ അപ്പം - ശാരീരികമായും ആത്മീയമായും - ലഭിക്കാനാണു നാം പ്രാർത്ഥിക്കുന്നത്. മരുഭൂമിയിൽ അലഞ്ഞുനടന്ന ഇസ്രായേൽക്കാർക്കു ലഭിച്ച മന്നാ 'ഇന്ന'ത്തേക്ക് മാത്രമായിരുന്നല്ലോ. അതു പിന്നത്തേക്കു സൂക്ഷിച്ചുവച്ചവർക്കു നിരാശയാണു ലഭിച്ചത്. ആർത്തിയോടെ ആവശ്യത്തിൽ കൂടുതൽ വാരിക്കൂട്ടിയവർക്കും തീരെക്കുറച്ചു വാരിയെടുത്തവർക്കും ഒരുപോലെ, ഇന്നത്തെ ആവശ്യത്തിനു മാത്രം കിട്ടി.

വർത്തമാനകാലത്തിന്റെ 'ഈ നിമിഷ'ത്തെക്കുറിച്ചു പൂർണബോധ്യമുള്ള വ്യക്തിക്കു മാത്രമേ, 'ഇന്നു ഞങ്ങൾക്ക് ആവശ്യമുള്ള അപ്പ'ത്തിനു വേണ്ടി ആത്മനിറവോടെ പ്രാർത്ഥിക്കാനാവൂ. ഇതു തീക്ഷ്ണമായ ഒരുതരം കാലബോധമാണ്. മരണത്തെയും യുഗാന്ത്യത്തെയും ധ്യാനിച്ചുകഴിയുന്ന പാമ്പാടി തിരുമേനിയെപ്പോലെയൊരാൾക്ക്, ഇങ്ങനെ വർത്തമാനകാലത്തെക്കുറിച്ച് എങ്ങനെ അവബോധമുണ്ടാകും എന്നു നമുക്കത്ഭുതം തോന്നാം. സകലവും ത്യജിക്കുന്ന, സകലത്തെയും കാലാതീതമായി കാണുന്ന വ്യക്തികൾക്കാണ്, ലൗകികരെക്കാൾ, വർത്തമാനകാലത്തിന്റെ പ്രസക്തിയും മാധുര്യവും നന്നായി അറിയാനാവുന്നത്. ശ്രീബുദ്ധനെക്കുറിച്ചൊരു കഥയുണ്ട്, പ്രമുഖനായ ഒരാൾ അദ്ദേഹത്തോടു ചോദിച്ചു: ഗുരോ, അങ്ങയുടെ സന്യാസിശിഷ്യന്മാർ എന്താണു ചെയ്യുന്നത്? ബുദ്ധൻ പറഞ്ഞു: 'അവർ നടക്കുകയും ഭക്ഷണം കഴിക്കുകയും ഉറങ്ങുകയും ചെയ്യുന്നു.' ചോദ്യകർത്താവിന് അത്ഭുതം. എല്ലാവരും ഇതൊക്കെത്തന്നെയല്ലേ ചെയ്യുന്നത്! പിന്നെ ബുദ്ധസന്യാസിമാർക്ക് എന്തു വ്യത്യാസം? അവിടെയാണു ബുദ്ധമതത്തിലെ ദീപ്തമായ അവബോധം അഥവാ ശ്രദ്ധ (mindfulness) എന്ന ആശയം വ്യക്തമാവുന്നത്. വർത്തമാനകാലത്തിന്റെ ഓരോ നിമിഷവും അർത്ഥപൂർണമാക്കുന്ന ദീപ്തമായ മനോവ്യാപാരമാണു സന്യാസി അനുഷ്ഠിക്കുന്നത്. ലൗകികമനുഷ്യൻ നടക്കുകയും ഭക്ഷണം കഴിക്കുകയും ഉറങ്ങുകയും ചെയ്യുന്നതുപോലെയല്ല, സന്യാസി ചെയ്യുന്നത്. പ്രകാശിതമായ ബോധത്തിന്റെ വെളിച്ചത്തിലാണ് എത്ര നിസ്സാരമെന്നു തോന്നാവുന്ന ശരീരധർമവും ലോകവ്യവഹാരവും നിവർത്തിക്കപ്പെടുന്നത്. ഇന്നത്തെ അപ്പത്തിനുവേണ്ടി മാത്രം പ്രാർത്ഥിക്കാൻ പഠിപ്പിച്ച പാമ്പാടി തിരുമേനിയുടെ സന്യാസപാരമ്പര്യവും മുകളിൽ സൂചിപ്പിച്ച ഭാരതത്തിലെ ബൗദ്ധസന്യാസപാരമ്പര്യവും തമ്മിൽ ഇക്കാര്യത്തിലുള്ള സമാനത ശ്രദ്ധേയമാണ്.

### മരണമുറി

പാമ്പാടി തിരുമേനി വാർധക്യകാലത്തു പള്ളിയോടുചേർന്നു തന്റെ സ്വന്തം കബർമുറി പണിതിരുന്നു. നോമ്പുകാലങ്ങളിലും മറ്റും വളരെ സമയം പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി അതിൽ കഴിഞ്ഞിരുന്നു. അക്കാലങ്ങളിൽ അദ്ദേഹത്തെ സന്ദർശിച്ചിരുന്ന കുട്ടികളായ ഞങ്ങൾക്കു വളരെ അത്ഭുതവും ഭയവും ഉണ്ടാക്കിയ സംഗതിയായിരുന്നു അത്. പള്ളിയുടെ സെമിത്തേരിയിൽ ഒറ്റയ്ക്കു പോകുന്നതും മറ്റും ഉളവാക്കിയിരുന്ന ഭയം ഞങ്ങൾക്കറിയാമായിരുന്നു. മരിക്കുന്നതിനു മുൻപു തന്നെ ഒരാൾ സ്വന്തം ശവക്കുഴിയുണ്ടാക്കി, അതിന്റെ മുകളിൽ സ്ലാബിട്ടിരുന്നു പ്രാർത്ഥിക്കുകയും വിശ്രമിക്കുകയും ചെയ്യുന്നത് അന്ന് ഒരിക്കലും മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല.

പിൽക്കാലത്താണ്, മരണഭയത്തെ മറികടന്ന വിശുദ്ധനായ ആ തിരുമേനി എന്താണു ചെയ്തുകൊണ്ടിരുന്നത് എന്ന് അൽപമെങ്കിലും മനസ്സിലാക്കാൻ കഴിഞ്ഞത്. ഒരു സന്യാസിയുടെ ജീവിതം മരണത്തിനുവേണ്ടിയുള്ള തയ്യാറെടുപ്പാണ് എന്നു സന്യാസപ്രസ്ഥാനം പഠിപ്പിച്ചു. അതുകൊണ്ടു മരണത്തെക്കുറിച്ചുള്ള നിരന്തരധ്യാനം ആവശ്യമായിവരുന്നു. ഇവിടെയാണ് ഒരു സന്യാസിയും ലൗകികജീവിതം നയിക്കുന്ന ഒരു വ്യക്തിയും തമ്മിലുള്ള പ്രധാന വ്യത്യാസങ്ങളിലൊന്ന്. ലൗകികൻ ഏറ്റവും അധികം ഭയപ്പെടുന്നതു മരണത്തെയാണ്. ഒരളവിൽ എല്ലാ ജീവികളും അങ്ങനെയാണ്. മനുഷ്യേതരജീവികൾ വാസനാബലംകൊണ്ടു മരണത്തിൽനിന്നു കുതറിമാറാൻ ശ്രമിക്കുന്നു. മനുഷ്യൻ ബുദ്ധികൊണ്ടും ശാസ്ത്രീയവൈദ്യവിദ്യകൊണ്ടും മരണത്തിൽനിന്നു രക്ഷപ്പെടാൻ ശ്രമിക്കുന്നു. ലൗകികമനുഷ്യൻ ഒരിക്കലും ശാന്തമായ മനസ്സോടെ മരണത്തെ നേരിടുന്ന പ്രശ്നമേയില്ല.

എന്നാൽ, തന്റെ ജീവിതത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളെ യുഗാന്ത്യദർശനത്തിലൂടെ മുൻകൂട്ടി കാണുന്ന സന്യാസി ബോധപൂർവം, സമചിത്തതയോടെ മരണത്തിനായി തയ്യാറെടുക്കുന്നു. 'വിട്ടുപിരിഞ്ഞ് ക്രിസ്തുവിനോട് കൂടെയിരിക്കുന്നത് എനിക്കേറെയിഷ്ടം' എന്നു പറയുന്ന പൗലോസ് ശ്ലീഹാ ഇങ്ങനെ മരണത്തെ സന്തോഷപൂർവം സ്വാഗതം ചെയ്യുന്നു. കാരണം, ഞെരുക്കവും ഞരക്കവുമുള്ള ഈ ഇടുങ്ങിയ ക്ഷണികജീവിതത്തെ പ്രകാശപൂർണമായ നിത്യമണവറയുമായി തട്ടിച്ചുനോക്കാനുള്ള ഉൾക്കാഴ്ചയും ആത്മധൈര്യവും നേടിയ വിശുദ്ധനായിരുന്നു അദ്ദേഹം.

പരദേശിയായി കഴിയുന്ന ആൾ എത്രമാത്രം സന്തോഷത്തോടെയാണോ തന്റെ സ്വന്തം ഭവനത്തിലെത്തുന്ന ഭാവിസന്ദർഭം മനസ്സിൽ കാണുന്നത് അതുപോലെയാണ് ഈ ലോകജീവിതം നയിക്കുന്ന പരിശുദ്ധന്മാരും ശുദ്ധിമതികളും മരണത്തിന്റെ വാതിലിലൂടെ സ്വന്തം ഭവനത്തിലെത്തിച്ചേരാൻ തീഷ്ണമായി ആഗ്രഹിക്കുന്നത്. ഒരു തീർത്ഥാടനകേന്ദ്രത്തിലേക്കു വലിയ ആത്മീയ ഒരുക്കത്തോടെയും ആഗ്രഹത്തോടെയും ബഹുദൂരം സഞ്ചരിക്കുന്ന തീർത്ഥാടകൻ താൻ സന്ദർശിക്കാൻ പോകുന്ന പള്ളിയുടെ ഗോപുരത്തിന്റെ അതിവിദൂരദർശനം ആദ്യമായി ലഭിക്കുമ്പോൾ ആനന്ദപൂർണനായിതീരുന്നതുപോലെയാണു വിശുദ്ധന്മാർക്കു മരണത്തിന്റെ വിദൂരദർശനം. മരണത്തെ ഭയപ്പെടുകയും അതിൽനിന്നു തെറ്റിയൊഴിയാൻ ശ്രമിക്കുകയും ചെയ്യുന്ന ലൗകിക മനുഷ്യർക്ക് ഇതൊരിക്കലും മനസ്സിലാക്കാനാവില്ല.

### ഉയിർപ്പിന്റെ ഉത്സവം

ഓർത്തഡോക്സ് ആധ്യാത്മികതയിൽ ഏറ്റവും വലിയ വിജയമായി കരുതുന്നതു മരണഭയത്തിന്മേലുള്ള വിജയമാണ്. മനുഷ്യന്റെ എല്ലാ തിന്മകളും ഉത്ഭവിക്കുന്നതു മരണഭയത്തിൽ നിന്നാണ്. മനുഷ്യന്റെ അടിസ്ഥാനപ്രശ്നങ്ങളായ ആർജനത്വരയും അക്രമവാസനയും ഉപഭോഗാസക്തിയും ഇന്ദ്രിയസുഖാന്വേഷണവും മരണത്തെക്കുറിച്ചുള്ള ഭയത്തിൽനിന്ന് ഉടലെടുക്കുന്നു. അതുകൊണ്ടാണു സന്യാസജീവിതത്തിലും പൊതുവേ ആധ്യാത്മികതയിലും മരണഭയത്തെ മറികടക്കുന്നത് ഏറ്റവും വലിയ നേട്ടമായി കരുതപ്പെടുന്നത്. തന്റെ സ്വന്തം ശവക്കുഴിയുടെമേൽ പാദങ്ങൾ ഉറപ്പിച്ച് പ്രശാന്തമാനസനായി ദൈവസ്തുതി നടത്തുന്ന ഒരാൾ ഈ ആത്യന്തികഭയത്തെ ചവിട്ടിമെതിക്കുകയാണ്.

കർത്താവിന്റെ ഉയിർപ്പിനെ ചിത്രീകരിക്കുന്ന ഓർത്തഡോക്സ് ഐക്കൺ ചിത്രത്തിൽ ഉയിർത്തെഴുന്നേറ്റ ക്രിസ്തു കബറിന്റെ ഇരുട്ടിന്മേൽ പ്രകാശപൂർണനായി നിലകൊള്ളുന്നതു കാണാം. തന്റെ പാദങ്ങൾക്കടിയിൽ, വായ് പിളർന്നു നിൽക്കുന്നതു ശവക്കുഴിയുടെ അന്ധകാരമാണ്. പാതാളത്തിന്റെ ഗോപുരകവാടങ്ങൾ അവിടെ തകർന്ന് ഛിന്നഭിന്നമായിരിക്കുന്നു. നിരാശയുടെയും മരണത്തിന്റെയും ശൂന്യതയുടെയും ഇരുട്ടിന്മേൽ ജീവന്റെ പ്രകാശം വെന്നിക്കൊടി നാട്ടുന്നു. പാതാളത്തിലമർന്നിരുന്ന ആദമിനെയും ഹവ്വയെയും ഇരുവശത്തു നിന്നും യേശു തന്റെ സ്നേഹത്തിന്റെ കരങ്ങൾ നീട്ടി ജീവനിലേക്കു വലിച്ചടുപ്പിക്കുന്നു.

സ്വന്തം കുഴിമാടത്തിനു മുകളിലിരുന്നു പ്രാർത്ഥിക്കുന്ന പാമ്പാടിതിരുമേനിയുടെ ചിത്രം ആരെങ്കിലും ഐക്കൺ ശൈലിയിൽ വരച്ചാൽ, അതിനു മാതൃക മറ്റൊന്നുമായിരിക്കില്ല. നമ്മുടെ കർത്താവിന്റെ മേൽ സൂചിപ്പിച്ച ഉയിർപ്പുരംഗം മാത്രമായിരിക്കും അതിന്റെ മാതൃക.

മരണത്തെക്കുറിച്ചുള്ള അതിരുകടന്ന ചിന്ത രോഗാതുരമായ (morbid) മനസ്സിനെയാണു കാണിക്കുന്നതെന്ന് ആധുനിക മനഃശാസ്ത്രം പറയുന്നു. സാധാരണക്കാരുടെ കാര്യത്തിൽ ശരിയാണത്. പക്ഷേ, ഇപ്പറഞ്ഞ ഐക്കൺ ചിത്രീകരിക്കുന്ന ഉയിർപ്പുരംഗവും അത് ആഘോഷിക്കുന്ന മൃത്യുഞ്ജയ മഹോത്സവവും മനസ്സിലാക്കാൻ ആ മനഃശാസ്ത്രത്തിനു ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ട്.

ഒഴിഞ്ഞ കല്ലറയാണല്ലോ ഉയിർപ്പിന്റെ സാക്ഷ്യം നൽകുന്ന സംഗതികളിലൊന്ന്. ശൂന്യമായ കബർ സൂചിപ്പിക്കുന്നത്, മരണത്തിന്റെ ശക്തിയെ മരണം മൂലം മായ്ച്ചുകളഞ്ഞവനെ പിടിച്ചുവയ്ക്കാനാവാത്തതിന്റെ നിസ്സഹായ ശൂന്യതയാണ്. ഒരു വശത്ത്, നാമെല്ലാം നമ്മുടെ സ്വന്തം ശവക്കുഴിയുടെ മുകളിലാണ് ഇരിക്കയും ചരിക്കയും ചെയ്യുന്നത്. കാരണം നാമെല്ലാം മരിക്കും. മറുവശത്ത്, ക്രിസ്തുവിലുള്ള നമ്മുടെ ജയകരമായ പ്രത്യാശമൂലം, ആ ശവക്കുഴിയുടെ ശൂന്യത ഒരിക്കലും നമ്മെ പിടിച്ചുവയ്ക്കുകയില്ല എന്ന ബോധ്യത്തിൽ ഉല്ലസിക്കുന്നു. 'മനുഷ്യൻ ജനിക്കുന്ന നിമിഷം മുതൽ മരിച്ചുകൊണ്ടിരിക്കുകയാണ്' എന്ന ദാർശനിക നിരീക്ഷണം വാസ്തവമാണെന്നു നമുക്കറിയാം. പക്ഷേ, ഈ മരണവും ദ്രവത്വവും അതിന്റെ സ്വന്തം ശൂന്യതയിലേക്കു ചരിക്കുന്നു. മരണഭയത്തെ മറികടക്കുന്ന സിദ്ധന്മാർ ശൂന്യതയെ മറികടന്നു ജീവനിലേക്കും ചരിക്കുന്നു. സ്വന്തം കബർമുറിയിൽ ഇരുന്നു പ്രാർത്ഥിക്കുന്ന പാമ്പാടി തിരുമേനി നമുക്കു നൽകുന്ന സന്ദേശം പകൽപോലെ വ്യക്തമാണ്.

### ഹൃദയത്തിന്റെ കണ്ണീർ

ഞങ്ങളുടെ നാട്ടിൽ 'അമേരിക്കൻ സാർ' എന്ന് എല്ലാവരും വിളിച്ചിരുന്ന വളരെ മാന്യനായ പ്രായമുള്ള ഒരു വ്യക്തിയുണ്ടായിരുന്നു. അദ്ദേഹം ആശാൻപള്ളിക്കൂടം പോലെയൊരു പാഠശാല സ്വന്തം വീട്ടിൽ നടത്തിയിരുന്നു. കൊച്ചുകുട്ടികളെ മലയാളവും ഗണിതവും പഠിപ്പിക്കുന്നതോടൊപ്പം ഇംഗ്ലീഷിലും സുറിയാനിയിലും, ഞങ്ങൾ അന്ന് ഒരിക്കലും കേട്ടിട്ടില്ലാത്ത മറ്റേതോ ഭാഷകളിലുമൊക്കെ എണ്ണാനും അക്ഷരമാല ഉരുവിടാനും പ്രാർത്ഥിക്കാനും പഠിപ്പിക്കും. രണ്ടാം ലോകമഹായുദ്ധകാലത്തു ബ്രിട്ടീഷ് സൈന്യത്തിൽ ചേർന്ന് മധ്യപൗരസ്ത്യദേശങ്ങളിലും മറ്റു സ്ഥലങ്ങളിലും അദ്ദേഹം താമസിച്ചതായിട്ടാണറിവ്. അങ്ങനെയായിരിക്കണം, 'അമേരിക്കൻ' വിശേഷണം നാട്ടുകാർ അദ്ദേഹത്തിനു നൽകിയത്. പഴയ സെമിനാരിയിലും ചെറുപ്പത്തിൽ അദ്ദേഹം താമസിച്ചിട്ടുണ്ടത്രേ. പഴയ സെമിനാരിയിലെ കഥ പറയുമ്പോൾ അദ്ദേഹം ഒരു കുറിയാക്കോസ് ശെമ്മാശന്റെ കാര്യം രണ്ടുമൂന്നു തവണ പറഞ്ഞിട്ടുണ്ട്. വൈകിട്ടു പ്രാർത്ഥന കഴിഞ്ഞ് എല്ലാവരും ചാപ്പലിൽ നിന്നുപോയാലും കുറിയാക്കോസ് ശെമ്മാശൻ അവിടെയിരിക്കും. ശെമ്മാശൻ ഏകാന്തതയിൽ അനർഗളമായി കണ്ണീരൊഴുക്കി പ്രാർത്ഥിക്കുന്നത് അദ്ദേഹം പലതവണ കണ്ടിട്ടുണ്ട്. ആ ശെമ്മാശനാണ് പിന്നീടു പാമ്പാടി തിരുമേനിയായിത്തീർന്നത്.

കണ്ണീരോടെയുള്ള പ്രാർത്ഥനയായിരുന്നു തിരുമേനിയുടെ ആത്മീയമായ ആർദ്രതയുടെ രഹസ്യം. പൗരസ്ത്യ ആധ്യാത്മിക പാരമ്പര്യത്തിന്റെ ശരിയായ പിന്തുടർച്ചയാണ് ഇവിടെ നാം കാണുന്നത്. ഒരു സന്യാസിക്കു ജീവിതമെന്നത് അനുതപിക്കാനുള്ള വേദിയാണെന്ന് ആ തപോപൈതൃകം പഠിപ്പിക്കുന്നു. അനുതാപത്തിന്റെ കണ്ണീർ ആർദ്രസ്നേഹത്തിന്റെ ജലധാരയുമാണ്. നിനവേയിലെ വി. ഇസഹാക്ക് (ഏഴാം നൂറ്റാണ്ട്) പഠിപ്പിച്ചതുപോലെ, ദൈവത്തിന്റെ സർവസൃഷ്ടിയോടുമുള്ള ആർദ്രസ്നേഹത്താൽ, ഒരുവനു വറ്റിപ്പോകാത്ത കണ്ണീർപ്രവാഹം ഉണ്ടാകാം. അതു സ്വന്തം പാപങ്ങളെയോ മറ്റുള്ളവരുടെ പാപത്തെയോ ഓർത്തുള്ള പശ്ചാത്താപത്തിന്റെ കണ്ണീർ മാത്രമല്ല, ശുദ്ധമായ ആനന്ദത്തിന്റെ, ആർദ്രമായ കരുണയുടെ അവസാനിക്കാത്ത മിഴിനീർ പ്രവാഹവുമാകാം. അതു കരുണാനിർഭരമായ ഹൃദയത്തിന്റെ കണ്ണുനീരായി സകലത്തെയും ആർദ്രമാക്കുന്നു. പാമ്പാടി തിരുമേനിയുടെ ആത്മീയ ദർശനത്തിന്റെ രഹസ്യം മറ്റൊന്നായിരുന്നില്ല.

## പുസ്തകം




നീ വല്ലതും കഴിച്ചോ?

പാമ്പാടി തിരുമേനി അവിടുത്തെ പർണ്ണശാലയിലേക്ക് കയറിവരുന്ന ഏതൊരാളോടും ആദ്യം ചോദിക്കുന്ന ചോദ്യമായിരുന്നു ഇത്. ഏതൊരാളും കേൾക്കാനിഷ്ടപ്പെടുന്ന ഭൂമിയിലേക്കും മനോഹരമായ ചോദ്യം. വജ്രസമാനമായ ഈ ചോദ്യത്തിന് അനേക അരികുകളുണ്ട്. സാമൂഹികവും സാമ്പത്തികവും മനശാസ്ത്രപരവും തത്വചിന്താപരവും ആത്മീയവുമായ അനേക വശങ്ങൾ ഈ ചോദ്യത്തിലുണ്ട്. ലോകം ഉള്ളിടത്തോളം ഈ ചോദ്യത്തിന്റെ മുഴക്കം കുറയുകയില്ല. ഇങ്ങനെ ഈടുറ്റ ചോദ്യം ചോദിക്കുന്ന ഗുരുക്കന്മാർ കാലത്തെ അതിജീവിക്കുന്നു. എല്ലാ ഗുരുക്കന്മാരും മനുഷ്യസമുദായത്തിന്റെ സ്വന്തമാണ്. പാമ്പാടി ദയറായിലെ അടുക്കളയോടു ചേർന്ന ഭക്ഷണ കലവറ തിരുമേനിയുടെ ആധ്യാത്മിക പരീക്ഷണശാല (സ്പിരിചൽ ലബോറട്ടറി) കൂടിയായിരുന്നു. ഭൂമിയുടെ അവകാശികളായ പ്രാവുകളും നായ്ക്കളും കാക്കകളും മനുഷ്യരും ആ കലവറയിൽ നിന്ന് സ്നേഹത്തിന്റെ പങ്കുപറ്റി. "നീ വല്ലതും കഴിച്ചോ?' എന്ന ചോദ്യം സമസ്ത ജീവജാലങ്ങളോടുമുള്ളതായിരുന്നു.

പൊത്തമ്പുറം കുന്നിലെ എലിമാളങ്ങളിൽ തീ പുകച്ച് അവയെ ചുട്ടുതിന്നുന്ന ചില പ്രത്യേക കൂട്ടരെ തിരുമേനി കാണാനിടയായപ്പോൾ ഏറെ സങ്കടപ്പെട്ട് ക്രിസ്മസിന് വിതരണം ചെയ്യുവാൻ കരുതിവച്ചിരുന്ന കേക്കുകൾ എടുത്തു കൊടുത്തു. "അവർ കേക്കിന്റെ രുചിയും അറിയട്ടെ' എന്ന് ചുറ്റുമുള്ളവരോട് പറഞ്ഞു.

വി. കുർബ്ബാനയ്ക്ക് ശേഷമുള്ള തിരുമേനിയുടെ പ്രഭാത ഭക്ഷണത്തെപ്പറ്റി അന്നുള്ളവർ ഓർക്കുന്നു: "വി. കുർബ്ബാന പൂർത്തീകരിച്ച് വൈദികരുടെയും ശുശ്രൂഷകരുടെയും അകമ്പടിയോടെ തിരുമേനി മുറിയിലേക്ക് എഴുന്നള്ളും. കുട്ടികളെല്ലാം ഭക്ഷണമേശയുടെ സമീപത്തുണ്ടാകും. താറാവ് മുട്ടയും തിരുമേനി പ്രാതലിൽ ഉൾപ്പെടുത്തിയിരുന്നു. ആവിപറക്കുന്ന, നിറയെ പച്ചത്തേങ്ങ ചിരവിയത് ചേർത്ത് അരിപ്പുട്ടിനു മുകളിൽ പഞ്ചസാര തൂവി നെയ്യും താറാവു മുട്ടയും ചേർത്ത് നന്നായി കുഴയ്ക്കും. ഈ രുചിക്കൂട്ടിന്റെ ആസ്വാദ്യമായ ഗന്ധം ചുറ്റും പരക്കും. ഈ കുഴച്ച പുട്ട് ഉരുളകളാക്കി ചുറ്റും നിൽക്കുന്ന കുഞ്ഞുങ്ങൾക്ക് നൽകി ശേഷിച്ച ചില ഉരുളകൾ കഴിച്ച് തിരുമേനി പ്രഭാത ഭക്ഷണം പൂർത്തിയാക്കും." സാധാരണ താറാവ് മുട്ടയ്ക്ക് അസ്വസ്ഥതയുളവാക്കുന്ന ഒരു ഗന്ധമുണ്ട്. പക്ഷേ, തിരുമേനിയുടെ കയ്യിൽ നിന്നും സ്വീകരിക്കുന്ന ആ വിശിഷ്ട ഭോജ്യത്തിന് അങ്ങനെയൊരു ഗന്ധമില്ലെന്ന് അന്ന് അത് അനുഭവിച്ചവർ നിറ കണ്ണുകളോടെ പറയുന്നു. "ഇത്രയും രുചികരമായൊരു ഭക്ഷണം തങ്ങളുടെ ജീവിതത്തിലൊരിക്കലും കഴിച്ചിട്ടില്ല." സ്നേഹം കലർത്തി ആ ഭക്ഷണ പദാർഥം നൽകിയതുകൊണ്ടാണ് ആ രുചി അരുചിയാവാതെ കാലത്തെ അതിജീവിച്ചത്.

**മലമുകളിലെ ഏകാകി**

ഫാ. സഖറിയ തോമസ്   പ്രസാധകർ: നിയതം ബുക്ക്സ്, മേപ്പാടി

# മലങ്കര സഭ കേസ്: നാട്ടുകൂട്ടതീരുമാനങ്ങൾ ഇന്ത്യൻ ജുഡീഷ്യറിയോടുള്ള വെല്ലുവിളി

## ഫാ. ജോൺസൺ പുഞ്ചക്കോണം

കമ്മ്യൂണിസത്തിന്റെ വക്രചിന്താഗതിയിൽ ഉരുത്തിരിഞ്ഞ കൃത്യമായ തിരക്കഥയോടെ നടപ്പിലാക്കുന്ന ഭരണകൂട ഭീകരതയാണ് ഇപ്പോൾ മലങ്കര സഭാ കേസിന്റെ തീരുമാനമെടുക്കുവാനായി നാട്ടുകൂട്ടത്തിന്റെ തീരുമാനത്തിന് വിട്ടുകൊടുത്തതിലൂടെ നടപ്പിലാക്കുവാൻ ശ്രമിക്കുന്നത്.

ആധുനിക ഇന്ത്യയിലെ നിയമസംവിധാനമാണ് ഇന്ത്യയിലെ നിയമവ്യവസ്ഥ. ഇന്ത്യൻ നിയമവ്യവസ്ഥ തകർന്നാൽ അത് ഭാരതത്തിന്റെ നിലനിൽപ്പിന് തന്നെ ഭീഷണിയാകും. നൂറ്റാണ്ടുകൾ നീണ്ട കോടതി വ്യവഹാരങ്ങളുടെ പരിസമാപ്തിയായിട്ടാണ് ബഹുമാനപ്പെട്ട നീതിപീഠം അന്തിമവിധി പുറപ്പെടുവിച്ചിട്ടുള്ളത്. എന്നാൽ ആ വിധി നടപ്പിലാക്കേണ്ട എക്സിക്യൂട്ടീവ് അധികാരമുള്ള ഭരണകൂടവും അധികാരികളും വരും തലമുറകകൾ കൂടി ഇനിയും കൊടതികൾ കയറിയിറങ്ങട്ടെ, എങ്കിൽ മാത്രമേ ഇക്കൂട്ടർക്ക് വോട്ടുബാങ്കുകൾ നിലനിർത്തുവാൻ സാധിക്കുകയുള്ളു എന്ന ഗൂഢ ലക്ഷ്യത്തിടുകൂടി നാട്ടുകൂട്ടങ്ങൾക്ക് വിട്ടുകൊടുക്കുവാൻ തീരുമാനിച്ചത്.

ഒരുകാലത്ത് കമ്മ്യൂണിസ്റ്റ് ഭരണത്തിൽ സംതൃപ്തർ അല്ലാത്തവരെ ഉന്മൂലനം ചെയ്യുവാൻ പല മാർഗങ്ങളും അവർ സ്വീകരിച്ചിരുന്നു. ഇന്നും അതിന്റെ വേറിട്ടൊരു മുഖമാണ് മലങ്കര സഭാക്കേസിൽ അനുവർത്തിക്കുവാൻ ശ്രമിക്കുന്നത്. അനുസരണയുള്ള അടിമയെപ്പോലെ അധികാരിവർഗ്ഗത്തെ സേവിക്കുവാൻ വേണ്ടിയാണ് രാഷ്ട്രീയ നേതൃത്വം എക്കാലവും ശ്രമിക്കുന്നത്. ഈ തിരിച്ചറിവ് സഭാ നേതൃത്വങ്ങൾക്ക് ഇല്ലാതെപോയി. ഒരുപക്ഷേ ഗതികേടുകൊണ്ട് അവരുടെ പിന്നാലെ പോകേണ്ടതായി വരുന്നു.

ഇടതുപക്ഷത്തിന്റെ എല്ലാ തന്ത്രവൈദഗ്ദ്ധ്യങ്ങളും "ഡയലറ്റിക്കൽ മെറ്റീരിയലിസം" എന്ന വാദത്തെ ആശ്രയിച്ചാണ് രൂപീകരിച്ചിരിക്കുന്നത്. ഇത് നടപ്പിലാക്കുന്ന രീതി വളരെ ലളിതമാണ്. എവിടെയെങ്കിലും ഒരു കുഴപ്പം ഉണ്ട് എന്ന് വരുത്തിത്തീർക്കുകയും, സാമൂഹ്യമാധ്യമങ്ങൾ വഴി ഒരു ഭീകരാന്തരീക്ഷം ഉള്ളതായി വരുത്തിത്തീർക്കുകയും ചെയ്യും. കുഴപ്പം ഒന്നും ഇല്ലെങ്കിലും എവിടെയോ എന്തൊക്കെയോ ചീഞ്ഞു നാറുന്നു എന്ന പോലെ തോന്നൽ ജനങ്ങളിൽ ഉണ്ടാക്കുക. കഴപ്പങ്ങൾക്ക് കാരണക്കാരൻ ആയി ഒരു വിഭാഗത്തിന്റെ പേര് വലിച്ചിഴച്ചു അതിൽ അവരെ ബലിയാടാക്കും. ജനങ്ങൾ ഒന്നടങ്കം പരിഹാരത്തിന് വേണ്ടി ആദർശധീരൻ എന്ന് സ്വയം വിശേഷിപ്പിക്കുന്ന നേതാവിനെ സമീപിക്കും. അങ്ങനെ അയാൾ പറയുന്ന തിട്ടൂരത്തിനു ബലിയാടാവേണ്ട ഗതികേടിലാണ് സഭാ നേതൃത്വം. ഇതിനോടകം കോടതി വിധി നടപ്പിലാക്കിയ ഒരു ദേവാലയത്തിൽ പോലും യാതൊരുവിധ ഭീകര അന്തരീക്ഷവും

ഉണ്ടായിട്ടില്ല എന്നത് ഇവിടെ പ്രസ്താവ്യമാണ്. കോടതി വിധി നടപ്പിലാക്കിയ അൻപതില്പരം ദേവാലയങ്ങളിൽ ഇരു വിഭാഗത്തിലെയും വിശ്വാസികൾ ഏകോദരസഹോദരങ്ങളെപ്പോലെ ഒരുമിച്ച് ആരാധിക്കുന്നു. ഒരു ചെറിയ വിഭാഗം തൽക്കാലത്തേക്ക് വുട്ടുനിൽക്കുക സ്വാഭാവികം മാത്രമാണ്. മലങ്കര സഭയിൽ ശാശ്വതമായ സമാധാനത്തുനുള്ള ഏകമാർഗം ഭാരതത്തിന്റെ പരമോന്നത നീതിപീഠം പുറപ്പെടുവിച്ച സുപ്രീം കോടതി നടപ്പിൽ വരുത്തുക മാത്രമാണ്. അവിടെ ഒരുമിച്ചുപോകുന്നതിനായി ഇരുവിഭാഗവും വിട്ടുവീഴ്ചകൾക്ക് തയാറാകണം എന്ന് മാത്രം

ഇന്ത്യൻ കമ്മ്യൂണിസ്റ്റുകളുടെ സെക്കുലർ സമൂഹത്തിൽ ദൈവത്തിനോ സഭകൾക്കോ ഇടമുണ്ടാകില്ല. സഭകളെ തമ്മിലടിപ്പിച്ച് ലാഭമുണ്ടാക്കുക എന്ന നയമാണ് ഇക്കൂട്ടർ എക്കാലവും പിന്തുടർന്നിട്ടുള്ളത്. പതിനെട്ടാം നൂറ്റാണ്ടു മുതൽ ലോകത്ത് നടന്നിട്ടുള്ള എല്ലാ കലാപങ്ങളുടെയും യുദ്ധങ്ങളുടെയും പിന്നിൽ ഈ തത്വശാശ്ത്രമാണ് ഇക്കൂട്ടർ പിന്തുടർന്നിട്ടുള്ളത്. വഴക്കുണ്ടാക്കുന്ന രണ്ടു ആടുകളുടെയും കുറുക്കന്റെയും കഥ പോലെ ഇത് സമൂഹത്തെ



ഭിന്നിപ്പിച്ചു കലഹങ്ങൾ ഉണ്ടാക്കിക്കുകയും അതിലൂടെ ലാഭക്കണ്ണുള്ള ചില സ്ഥാപിതതാൽപര്യക്കാരായ ഈ രാഷ്ട്രീയ നേതാക്കന്മാർ നേട്ടം കൊയ്യുകയും ചെയ്യുന്നു എന്നതാണ് സത്യം. സഭകൾ തമ്മിൽ സംഘർഷം ഉണ്ടാകും എന്ന് പ്രചരിപ്പിച്ച് ജനങ്ങളെ അത്യധികം ഭയത്തിൽ എത്തിച്ചാൽ പിന്നെ സ്ഥാപിത തല്പര്യക്കാർക്ക് കലക്കവെള്ളത്തിൽ മീൻ പിടിക്കുവാൻ നിലവിലുള്ള സംവിധാനത്തിൽ പ്രയാസമില്ല. കഴിഞ്ഞ തെരെഞ്ഞെടുപ്പിൽ ഇത് നാം കണ്ടതാണ്. ഇരു വിഭാഗത്തിന്റെയും വോട്ടുബാങ്ക് ഉറപ്പിക്കുവാൻ ഇക്കൂട്ടർക്ക് കഴിഞ്ഞു. ഇപ്പോൾ അനുവർത്തിക്കുന്നതും അത്തരത്തിലുള്ള ഗിമ്മിക്കുകൾ മാത്രമാണ്. എങ്ങനെയും അടുത്ത ഒരു നൂറ്റാണ്ടുകൂടി ഇരു വിഭാഗത്തെയും തമ്മിലടിപ്പിച്ച് ലാഭം കൊയ്യും.

നമ്മുടെ ജനാധിപത്യത്തിനു അറുപതിൽപരം ആണ്ടുകളുടെ പഴക്കം മാത്രമേ ഉള്ളൂ. നാട്ടുക്കൂട്ടങ്ങളുടെയും രാജക്കന്മാരുടെ കൊളോണിയൽ ഭരണ വ്യവസ്ഥിതികളിൽ നിന്നും രാഷ്ട്രീയ പാർട്ടികളുടെ ആധിപത്യത്തിൽ കടന്നു വന്ന പുത്തൻ വ്യവസ്ഥിതി പഴയ നാട്ടുക്കൂട്ടത്തിലേക്ക് തിരികെപോകേണമെന്നാണ് കേരളത്തിലെ കമ്മ്യൂണിസ്റ്റ് ഭരണകൂടം ആവശ്യപ്പെടുന്നത്. ഇന്ത്യൻ ജുഡീഷ്യറിയുടെ നിയമവ്യവസ്ഥയെ അട്ടിമറിക്കുവാൻ വേണ്ടി നാട്ടുകൂട്ടത്തിന്റെ തീരുമാനത്തിന് വിടുന്നതിലൂടെ മറ്റൊരു വ്യവസ്ഥിതിയിലേക്ക് സഭകളെ കൂട്ടുപിടിച്ചു കൊണ്ട് താത്കാലിക രാഷ്ട്രീയലാഭം കൊയ്യുവാനാണ് ഇന്നിന്റെ രാഷ്ട്രീയ നേതൃത്വം ശ്രമിക്കുന്നത്. മാത്രമല്ല ലോകത്തൊരിടത്തും അങ്ങിനെ ഒരു നാട്ടുകൂട്ടജനാധിപത്യത്തിലേക്ക് പോയതായി ആധുനിക ചരിത്രത്തിന്റെ ഏടുകളിൽ വിരചിതമായിട്ടില്ല.

അധികാരസ്ഥാനം നിലനിറുത്താൻ വേണ്ടി ആലോചിച്ചുറപ്പിച്ച് കരുതിക്കൂട്ടി ചെയ്യുന്ന നിയമ വിരുദ്ധ നടപടികളിലേക്കാണ് നാട്ടുകൂട്ട സംവിധാനത്തിലേക്ക് വിട്ടുകൊടുക്കുവാനുള്ള തീരുമാനത്തിലൂടെ ചെയ്തിരിക്കുന്നത്. ഇത് ഒരിക്കലും ഒരു പരിഹാരത്തിനുള്ള മാർഗ്ഗമല്ല. ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിന്റെ വിധികൾക്ക് വിലകല്പിക്കാത്ത ഭരണസംവിധാനം തികഞ്ഞ പരാജയമാണ് എന്ന് പറയേണ്ടിവരും. വരും കാലങ്ങളിൽ ഇത് പുതിയ

കേസുകൾക്കും കോടതി വ്യവഹാരങ്ങൾക്കും മാത്രമേ ഇത് വഴിതെളിക്കൂ. ബഹുമാനപ്പെട്ട സുപ്രീംകോടതി വിധി നടപ്പിലാക്കുക മാത്രമാണ് ഏക പരിഹാരമാർഗം. അതിനുള്ള വഴികളാണ് നാം തേടേണ്ടത്.



വചനതീർത്ഥം



# പരിവർത്തനത്തിന്റെ നാളുകൾ - 06

## കുരുടന്റെ ഞായർ (വി. ലൂക്കോസ് 13:10-17)
## (വിശുദ്ധ യോഹന്നാൻ 9:1-41)

### ഫാ. കെ. കെ. വർഗീസ്

വലിയ നോമ്പിലെ ആറാം ഞായറാഴ്ച. സഭാദിനമായി കൂടി ഈ ദിവസം ആചരിക്കുന്നു.

മുപ്പത്തിയാറാം ഞായർ എന്ന പേരിലും ഈ ദിവസം അറിയപ്പെടുന്നു. വിശുദ്ധ കുർബാനമധ്യേ വായിക്കപ്പെടുന്ന ഏറ്റവും ദീർഘമായ സുവിശേഷ ഭാഗമാണിത്. പച്ച വെള്ളത്തിനും വീഞ്ഞായി രൂപാന്തരപെടാനുള്ള സാധ്യത വിവരിച്ചുകൊണ്ട് ആണ് നോമ്പ് ആരംഭിക്കുന്നത്. ആന്തരികവും ബാഹ്യവുമായ സൗഖ്യം അനുഭവിച്ചുകൊണ്ട്, ഇനിമേൽ ആരാധനയിൽ സംബന്ധിക്കുവാൻ (കുഷ്ഠം മാറിയവൻ, പുരോഹിതനെ കാണിപ്പാൻ ദേവാലയത്തിലേക്ക് പോവുക എന്നു) ആഹ്വാനം ചെയ്യുന്ന രണ്ടാം ഞായർ. തനിച്ചല്ല, മറ്റൊരാളെ കൂടി ദൈവസന്നിധിയിലേക്ക് കൊണ്ടുപോകണമെന്ന ഓർമ്മപ്പെടുത്തലുമായി തളർവാത രോഗിയുടെ ഞായർ. അപമാനങ്ങൾ ഏൽക്കേണ്ടി വന്നാലും മറ്റൊരാ ശ്ക്കുവേണ്ടി ദൈവമുമ്പാകെ നിൽക്കുവാനുള്ള ദൗത്യത്തെ ഭരമേൽപ്പിക്കുന്ന ക്നാനായക്കാരുടെ ഞായർ. തന്നിലേക്ക് മാത്രം ചുരുങ്ങിപ്പോയവർ ഇനിമേൽ ദൈവ മുഖത്തേക്ക് നോക്കി പ്രകാശിതർ ആവുക എന്ന മന്ത്രവുമായി കൂനി യുടെ ഞായർ. ഈ വഴികളിലൂടെ സഞ്ചരിച്ച് ഇപ്പോൾ, കണ്ണുതുറന്നവന്റെ ഞായറാഴ്ചയിൽ എത്തി നിൽക്കുന്നു. വെറുതെ മുഖമുയർത്തി നോക്കുകയല്ല, മറിച്ച്, തെളിഞ്ഞ മനസ്സ്, നിവർന്ന ശിരസ്സ്, ശരിയായ ഉൾക്കാഴ്ച എന്നിവയുടെ അകമ്പടിയോടെ ദൈവസ്നേഹം സാക്ഷ്യപ്പെടുത്തുക. അതു കൂടിയാണ് ഇന്നത്തെ സന്ദേശം.

ഈ വിധമായ ഗുണവിശേഷങ്ങൾ ഉള്ളവരുടെ കൂട്ടം ആയിരിക്കണം പൗരസ്ത്യ വിശ്വാസ സമൂഹം എന്ന നിർബന്ധത്താൽ ആവണം പരിശുദ്ധ പിതാക്കന്മാർ ഈ ഞായറാഴ്ചയെ സഭാ ദിനമായി കൂടി ക്രമീകരിച്ചത്. ഇടയനും ആടും എല്ലാം ശരിയായ കാഴ്ചപ്പാടുകൾ ഉള്ളവരായി പരിണാമ പെട്ടിരുന്നു എങ്കിൽ സഭ കൃത്യമായ അർഥത്തിൽ തന്നെ ദൈവ രാജ്യത്തിൻറെ ഭൂമിയിലെ പതിപ്പായി മാറിയേനെ...

**1/1: അന്ധന് അവന്റെ കാഴ്ച ലഭിക്കുന്നു (9:1-12)**

വി. യോഹന്നാൻ 8-ാം അധ്യായത്തിൽ, നമ്മുടെ കർത്താവും പരീശന്മാരും തമ്മിൽ ഒരു വലിയ ഏറ്റുമുട്ടലിന്റെ സന്ദർഭം വരുന്നുണ്ട്. വ്യഭിചാരിയായവളെ വെറുതെ വിട്ടയയ്ക്കുകയും, താൻ ദൈവമാണെന്ന് അവൻ പരസ്യമായി അവകാശപ്പെടുകയും ചെയ്തു(വി. യോഹ. 8/58) അവർ അവനെ കല്ലെറിയാൻ ശ്രമിച്ചു. മറഞ്ഞിരുന്ന് അവൻ ദേവാലയത്തിന് പുറത്തേക്ക് പോയി. നമ്മുടെ കർത്താവ് അന്ധനായ ഒരു മനുഷ്യനെ കണ്ടുമുട്ടിയത്, അവൻ ദൈവാലയ ത്തിൽ നിന്ന് പുറപ്പെടുന്ന സമയത്തായിരിക്കാം. യേശു കടന്നുപോകുമ്പോൾ, അന്ധനായ ഒരു മനുഷ്യനെ കണ്ടു. ഈ മനുഷ്യൻ യേശുവിന്റെ ശ്രദ്ധ അവനി ലേക്ക് ആകർഷിച്ചതായി യാതൊരു സൂചനയുമില്ല.

യോഹന്നാൻ ഒൻപതാം അധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന അന്ധന്റെ ഈ രോഗശാന്തിയുടെ പശ്ചാത്തലം ഇങ്ങനെയായിരുന്നു. ഈ അത്ഭുതത്തിന്റെ ഫലമായി, പരീശന്മാരും കർത്താവായ യേശുക്രിസ്തുവും തമ്മിൽ വീണ്ടും ഏറ്റുമുട്ടൽ ഉണ്ടായി. ഈ വിവരണത്തിൽ നിന്ന്, കേവലം (ശാരീരിക) കാഴ്ച നഷ്ടപ്പെടുന്നതിനേക്കാൾ വളരെ അപകടകരവും വിനാശ കരവുമായ ഒരു അന്ധതയെക്കുറിച്ച് നാം മനസ്സിലാക്കുന്നു. അന്ധർക്ക് കാഴ്ച നൽകപ്പെട്ടതും കാഴ്ചയുള്ളവർ അന്ധതയില്ലാത്തവരെ പോലെ പെരുമാറു ന്നതും ഇവിടെ കാണാം.

ഈ മനുഷ്യൻ ജന്മനാ അന്ധനായിരുന്നു എന്നറിഞ്ഞപ്പോൾ ശിഷ്യന്മാർ തത്ത്വചിന്താപരമായ ഒരു ചർച്ച ആരംഭിച്ചു, 'ആരുടെ പാപമാണ് ഈ മനു ഷ്യന്റെ അന്ധതയിൽ കലാശിച്ചത്, ഇവനോ അതോ അവന്റെ മാതാപിതാ ക്കളോ?' (9:2). യഹൂദന്മാരുടെ ചിന്തയിൽ പാപവും മാനുഷിക കഷ്ടപ്പാടും തമ്മിൽ ബന്ധമുണ്ടായിരുന്നു. കാരണം എല്ലാ കഷ്ടപ്പാടുകളും മനുഷ്യന്റെ വീഴ്ചയുടെ ഫലമാണ് (ഉല്പത്തി 3:16). മാത്രമല്ല, പാപത്തിന്റെ നേരിട്ടുള്ള ഫലമാണ് ചിലപ്പോൾ രോഗം. (ലേവ്യ പുസ്തകം 26:16; ആവർത്തനം 28:22; 1 കൊരിന്ത്യർ 11:30; യാക്കോബ് 5:15). മാതാപിതാക്കളുടെ പാപങ്ങൾ അവരുടെ കുട്ടികളെയും ബാധിക്കും (പുറപ്പാട് 20:5).

**2: ഞാൻ ലോകത്തിന്റെ വെളിച്ചമാണ് (9:45)**

അന്ധനെ കാണുമ്പോൾ, യേശു വെളിച്ചത്തെയും ഇരുട്ടിനെയും കുറിച്ച് സംസാരിക്കുന്നു — ഒരുപക്ഷേ കണ്ണുകൾ ശരീരത്തിലേക്കുള്ള പ്രകാശത്തിന്റെ കവാടമാണെന്ന ആശയത്തോടെ (മത്തായി 6:22-23). അതിനുശേഷം കർത്താവ് പറയുകയാണ്;

'എന്നെ അയച്ചവന്റെ പ്രവർത്തി പകൽ ഉള്ളിടത്തോളം നാം ചെയ്യേണ്ട താകുന്നു. ആർക്കും പ്രവർത്തിക്കാൻ കഴിയാത്ത രാത്രി വരുന്നു,ഞാൻ ലോകത്തിലായിരിക്കുമ്പോൾ,ലോകത്തിന്റെ വെളിച്ചമാണ്" (9:45)

'രാത്രി വരുന്നു എന്ന പ്രയോഗം യേശുവിന്റെ മരണത്തെക്കുറിച്ച് സംസാരി ക്കാനുള്ള മറ്റൊരു മാർഗമാണ്. നമ്മൾക്ക് അവസരമുള്ളപ്പോൾ ദൈവത്തിന്റെ പ്രവൃത്തികൾ ചെയ്യണമെന്ന് യേശു ലളിതമായി പറയുകയാണ്, കാരണം ഇനി നമുക്ക് അവ ചെയ്യാൻ കഴിയാത്ത സമയം വരും. നമ്മുടെ വിളി നിറവേറ്റാൻ നമ്മെ പ്രചോദിപ്പിക്കുന്നതിനുള്ള ഒരു വാക്കാണിത്. ഇന്ന് നിങ്ങൾക്ക് ചെയ്യാൻ കഴിയുന്ന കാര്യങ്ങൾ പിന്നീട് മാറ്റിവെക്കരുത്!

**3: നിലത്തു തുപ്പി ചേറുണ്ടാക്കി (9:6, 7)**

ഇവിടെ വി. യോഹന്നാൻ സൗഖ്യം നൽകലിന്റെ ഒരു പുതിയ രീതി വിശദീ കരിക്കുന്നു. എന്തുകൊണ്ടാണ് ഈ അവസരത്തിൽ യേശു ഉമിനീരും ചെളിയും ഉപയോഗിക്കുന്നത്? എന്തുകൊണ്ടാണ് അവൻ ചിലപ്പോൾ രോഗശാന്തിക്കായി കൈകൾ വയ്ക്കുന്നത് (വി.ലൂക്കോസ് 4:40; വി. മർക്കോസ് 6:5), മറ്റു ചിലപ്പോൾ കൽപ്പിക്കുന്നു (വി. മത്തായി 8:5-13) അല്ലെങ്കിൽ ഭൂതത്തെ പുറത്താക്കുന്നു (വി. മത്തായി 17:18). എന്തുകൊണ്ടാണ് അവൻ ബധിരന്റേ ചെവികളിൽ വിരലു കൾ വെക്കുന്നത്.?? (മർക്കോസ് 7:33). രോഗശാന്തിക്കായി തൈലം പൂശാൻ അവൻ തന്റെ ശിഷ്യന്മാരെ പ്രോത്സാഹിപ്പിക്കുന്നത് എന്തുകൊണ്ട്?? (വി. മർ ക്കോസ് 6:13) യേശുവിന്റെ രോഗശാന്തി ശുശ്രൂഷയുടെ രൂപങ്ങൾക്ക് ഒരു നിശ്ചിത മാതൃകയും നമുക്ക് കാണാൻ കഴിയില്ല. പക്ഷേ ഒരു കാര്യം ശ്രദ്ധേ യമാണ്, അവൻ പിതാവിനെ ശ്രദ്ധിക്കുന്നു (വി. യോഹന്നാൻ 5:19, 30), തുടർന്ന് പിതാവിനാൽ നയിക്കപ്പെടുന്നതുപോലെ പ്രവർത്തിക്കുന്നു. പിതാവിൽ നിന്നുള്ള മാർഗനിർദേശം, തനിക്ക് ലഭിക്കുന്ന സന്ദേശത്തിലും അത് ആശയ വിനിമയം നടത്തുന്ന രീതിയിലുമാണ് (12:49).

നമ്മുടെ ശുശ്രൂഷ മേഖലകളിൽ, നമ്മുടെ ജീവിത ആലോചനകളിൽ യേശുവാണ് നമ്മുടെ മാതൃക. അവൻ നമ്മെ നയിക്കുന്നതുപോലെ നമ്മൾക്ക് പ്രവർത്തിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ......

2 ജനനം മുതൽ അന്ധനായ ഒരു മനുഷ്യനെ യേശുക്രിസ്തു സുഖപ്പെടു ത്തുന്ന വേദ ഭാഗത്തുനിന്ന് നാം മനസ്സിലാക്കാൻ ഉള്ളത് അവന്റെ കാഴ്ച എങ്ങനെ പുനഃസ്ഥാപിക്കപ്പെട്ടുവെന്നത് മാത്രമല്ല, അത് അന്ധന്റെയും ചുറ്റുമുള്ള ആളുകളെയും എങ്ങനെ ബാധിച്ചു എന്നതും കൂടിയാണ്.

2/1: ഏറ്റവും ചെറിയവരെപ്പോലും യേശു ശ്രദ്ധിക്കുന്നു

ക്രിസ്തുവിന്റെ കാലത്ത് അന്ധരും ശാരീരിക അവശതകളുള്ളവരും സമൂഹത്തിന് ഭാരമായി കണക്കാക്കപ്പെട്ടിരുന്നു. അവരിൽ ഭൂരിഭാഗവും അവരുടെ കുടുംബം ഉപേക്ഷിച്ച് തെരുവിൽ ഭക്ഷണവും പണവും യാചിക്കുന്നവരാണ്. സമൂഹത്തിലെ ഏറ്റവും താഴ്ന്ന വിഭാഗത്തിൽപ്പെട്ടവരായാണ് അവർ കാണുന്നത്. മറ്റുള്ളവർ അവരെ ബഹുമാനിക്കാൻ അവർക്ക് സമ്പത്തോ അധികാരമോ ഇല്ല.

പക്ഷേ,യേശു ഒരു അപവാദമായിരുന്നു; ക്രിസ്തു വ്യത്യസ്തനാണ്. നമ്മിൽ ഏറ്റവും ചെറിയവരെപ്പോലും അവൻ കാണുന്നു, ഇതിൽ അന്ധനും ഉൾപ്പെടുന്നു. യോഹന്നാൻ 9:1 ൽ നാം വായിക്കുന്നു: യേശു കടന്നുപോകുമ്പോൾ, ജന്മനാ അന്ധനായ ഒരു മനുഷ്യനെ കണ്ടു.

വി. യോഹന്നാന്റെ 8:59ൽ, ക്രിസ്തുവിനെ കൊല്ലാൻ ആഗ്രഹിച്ച ജനക്കൂട്ടത്തിനെ നാം കാണുന്നു. പക്ഷേ അപ്പോഴും, അന്ധനെ ശ്രദ്ധിക്കാൻ യേശു സമയം കണ്ടെത്തി!

നമ്മൾ ആരായാലും ദൈവം നമ്മെ ശ്രദ്ധിക്കുമെന്ന് ഉറപ്പുണ്ട്. ദൈവം അറിയാതെ ഒരു കുരുവി പോലും നിലത്തു വീഴില്ലെന്ന് വചനം പറയുന്നു. നമുക്ക് എത്ര മുടിയിഴകൾ ഉണ്ടെന്ന് പോലും അവനറിയാം!

ഇത് മനസ്സിൽ വെച്ചാൽ, ദൈവം നമ്മെ കാണുന്നു എന്ന ആശ്വാസം നമുക്കുണ്ടാകും. അവൻ നമുക്കുവേണ്ടി കരുതുകയും നമ്മളുമായി ഒരു അടുത്ത ബന്ധം വളർത്തിയെടുക്കാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. അവൻ നമ്മളെ വിളിക്കുന്നു, ആ വിളിക്ക് ഉത്തരം നൽകേണ്ടത് നമ്മളാണ്.

**2: നമ്മുടെ ബലഹീനത നമ്മെ ദൈവത്തിലേക്ക് നയിക്കണം (9:1)**

ആ മനുഷ്യൻ ജന്മനാ അന്ധനായിരുന്നു. അവൻറെ അന്ധത ശാപമായി കണക്കാക്കപ്പെട്ടു. എന്നാൽ, ശാപമായി കരുതപ്പെട്ടത് ഈ മനുഷ്യന്റെ ജീവിതത്തിൽ ഒരു അനുഗ്രഹമായി മാറി.

ആ മനുഷ്യൻ അന്ധനായതിന്റെ കാരണം ശിഷ്യന്മാർ ചോദിച്ചപ്പോൾ, 'ദൈവത്തിന്റെ പ്രവൃത്തികൾ അവനിൽ വെളിപ്പെടേണ്ടതിന്' എന്ന് യേശു മറുപടി പറഞ്ഞു. ഒരു പക്ഷേ അവൻ അന്ധനല്ലായിരുന്നുവെങ്കിൽ, അവൻ മിശിഹായെ കണ്ടുമുട്ടില്ലായിരുന്നു!

പരീക്ഷണങ്ങളെ അനുഗ്രഹങ്ങൾ ആക്കാൻ ദൈവത്തിന് ശക്തിയുണ്ട്. അന്ധനായ മനുഷ്യനിലൂടെ, താൻ യഥാർത്ഥത്തിൽ ഈ ഇരുണ്ട ലോകത്തിന്റെ വെളിച്ചമാണെന്ന് ക്രിസ്തു കാണിച്ചു. അവൻ മഹത്തായ പ്രകാശത്തിന്റെ ഉറവിടമാണ്, അതിനാൽ അവനെ അനുഗമിക്കുന്ന ഏതൊരാളും അവനിൽ നിന്ന് അവന്റെ വെളിച്ചവും നേടണം.

പ്രശ്നങ്ങളില്ലാത്ത ഒരു ജീവിതം ദൈവം നമുക്ക് വാഗ്ദാനം ചെയ്തിട്ടില്ല, എന്നാൽ അവൻ എപ്പോഴും നമ്മോടൊപ്പമുണ്ടാകുമെന്ന് അവൻ ഉറപ്പുനൽകുന്നു. നമ്മുടെ വഴിയിൽ വന്നേക്കാവുന്ന അനേകം വെല്ലുവിളികൾ നിമിത്തം നാം പരാജയപ്പെടുന്നതായി തോന്നുമെങ്കിലും, ദൈവം നമ്മെ കാണുമെന്ന് ഉറപ്പുണ്ടായിരിക്കണം.

**3: ജീവിതത്തിൽ പ്രയാസങ്ങൾ സഹിക്കണം (9:3)**

പാപം ചെയ്തത് ഈ മനുഷ്യനോ അവന്റെ മാതാപിതാക്കളോ അല്ലെന്ന് യേശുക്രിസ്തു വളരെ വ്യക്തമായി പറഞ്ഞു. അത് സംഭവിച്ചതിന് ഒരു ലക്ഷ്യമുണ്ട്.

അന്ധനായ മനുഷ്യൻ തന്റെ കാഴ്ച വീണ്ടെടുക്കുകയും മിശിഹായെ കണ്ടുമുട്ടുകയും ചെയ്യുന്ന മഹത്തായ ദിവസത്തിൽ അവന്റെ എല്ലാ കഷ്ടപ്പാടുകളും അവസാനിച്ചു. അവന്റെ കർത്താവും യജമാനനുമായ യേശുക്രിസ്തുവിനെ എങ്ങനെ അനുഗമിക്കണമെന്ന് അറിയുക എന്നതാണ് ഇനി പ്രധാനം.

1 പത്രൊസ് 2:20, 'നിങ്ങൾ കുറ്റം ചെയ്തിട്ടു അടികൊള്ളുന്നതു സഹിച്ചാൽ എന്തു യശസ്സുള്ളു? അല്ല, നന്മ ചെയ്തിട്ടു കഷ്ടം സഹിച്ചാൽ അതു ദൈവത്തിന്നു പ്രസാദം.'

കഷ്ടപ്പാടുകൾ സഹിക്കുമ്പോൾ, ചിലപ്പോൾ, നമ്മുടെ ആശ്വാസത്തേക്കാൾ, നമ്മുടെ ദൈവിക സ്വഭാവം എങ്ങനെ രൂപപ്പെടുത്തി എടുക്കാം എന്നതിനാണ് ദൈവം കൂടുതൽ പ്രാധാന്യം നൽകുന്നത്.

'എന്റെ സഹോദരന്മാരേ, നിങ്ങൾ വിവിധപരീക്ഷകളിൽ അകപ്പെടുമ്പോൾ നിങ്ങളുടെ വിശ്വാസത്തിന്റെ പരിശോധന സ്ഥിരത ഉളവാക്കുന്നു എന്നു അറിഞ്ഞു അതു അശേഷം സന്തോഷം എന്നു എണ്ണുവിൻ. എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാതെ തികഞ്ഞവരും സമ്പൂർണ്ണരും ആകേണ്ടതിന്നു സ്ഥിരതെക്കു തികഞ്ഞ പ്രവൃത്തി ഉണ്ടാകട്ടെ (വി. യാക്കോബ് 1:2-4).

ഒരുവൻ തൻറെ ജീവിതത്തിൽ പരീക്ഷകൾ നേരിടുന്നതിന്റെ പ്രധാന കാരണം അതാണ്, അതിനാൽ തികഞ്ഞവരും സമ്പൂർണ്ണരും ആകും. ആയതിനാൽ ജീവിതത്തിൽ പ്രതിസന്ധികൾ നേരിടുമ്പോൾ അതിനെ അഭിമുഖീകരിക്കുവാൻ തയ്യാറാകുക. സഹിക്കാൻ മതിയായ വിശ്വാസവും ധൈര്യവും ഉണ്ടാകും.

**4: മനുഷ്യനിർമ്മിത പാരമ്പര്യങ്ങളെക്കാൾ ദൈവത്തിന്റെ കൽപ്പനകൾ പാലിക്കണം (9:14, 36)**

യഹൂദ അധികാരികൾ ന്യായപ്രമാണ കല്പനകളെ വ്യാഖ്യാനിച്ച് അരുതുകളുടെതായ (don'ts) ഒരു പരമ്പര തന്നെ സൃഷ്ടിച്ചു - ദൈവം ഉദ്ദേശിച്ചതിലും അപ്പുറമുള്ള കാര്യങ്ങൾ. തന്നിമിത്തം ആനന്ദമാകേണ്ട ശബത്ത് ഒരു ഭാരമായി ത്തീർന്നു.

ക്രിസ്തു അന്ധനെ സുഖപ്പെടുത്തിയ ദിവസം ഒരു ശബ്ബത്തായിരുന്നു. ശബത്തിൽ രോഗശാന്തി നിഷിദ്ധമാണെന്ന് യഹൂദ നേതാക്കൾ പഠിപ്പിച്ചു. അത് മാത്രമല്ല, കളിമണ്ണ് ഉണ്ടാക്കുന്നത് ശബ്ബത്ത് ലംഘനമായി കണക്കാക്കപ്പെട്ടിരുന്നു.

അപ്പോൾ, ഇത് ദൈവം ഉണ്ടാക്കിയ ഒരു കൽപ്പനയല്ല, മറിച്ച് യഹൂദ നേതാക്കൾ വരുത്തിയ ഒരു കൂട്ടിച്ചേർക്കൽ മാത്രമാണ്. മതനേതാക്കൾ അവർ ശാബത്തിനെ എങ്ങനെ ഒരു ഒരു ഭാരമാക്കിയെന്ന് കാണിക്കാനുള്ള അവസരമായി യേശുക്രിസ്തു ഈ സന്ദർഭങ്ങൾ ഉപയോഗിച്ചു. യേശുക്രിസ്തു ശബ്ബത്ത് ലംഘിച്ചില്ല, പകരം അവൻ തകർത്തത് യഥാർത്ഥത്തിൽ ദൈവം കൽപ്പിക്കുന്നതിന് വിരുദ്ധമായ മനുഷ്യരുടെ പഠിപ്പിക്കലുകൾ ആണ്.

'ഈ ജനം അവരുടെ ചുണ്ടുകൾ കൊണ്ട് എന്നെ ബഹുമാനിക്കുന്നു, എന്നാൽ അവരുടെ ഹൃദയം എന്നിൽ നിന്ന് വളരെ അകലെയാണ്. വ്യർത്ഥമായി അവർ എന്നെ ആരാധിക്കുന്നു, മനുഷ്യരുടെ കൽപ്പനകളെ ഉപദേശങ്ങളായി പഠിപ്പിക്കുന്നു (യെശയ്യാ 29:13).

**5: നാം ദൈവത്തിന്റെ പ്രവൃത്തി ചെയ്യണം (9:4)**

അന്ധനെ സുഖപ്പെടുത്തുന്നതിന് മുമ്പ്, ക്രിസ്തു 4, 5 വാക്യങ്ങളിൽ പരാമർശിച്ചു: 'എന്നെ അയച്ചവന്റെ പ്രവൃത്തികൾ പകൽ ഉള്ളിടത്തോളം ചെയ്യണം; ആർക്കും പ്രവർത്തിക്കാൻ കഴിയാത്ത രാത്രി വരുന്നു'.

ക്രിസ്ത്യാനികൾ എന്ന നിലയിൽ, സമയം പരിമിതമാണെന്നും ദൈവത്തിന്റെ വേല ചെയ്യാൻ നമുക്ക് എപ്പോഴും അവസരം നൽകപ്പെടുന്നില്ലെന്നും മനസ്സിലാക്കുക.

വെറുതെയിരിക്കാനല്ല, ദൈവത്തിന്റെ വേലയിൽ വ്യാപൃതരായിരിക്കാനാണ് നമ്മെ അയച്ചിരിക്കുന്നത്. ശുശ്രൂഷകളിൽ കേവലം ഇരിപ്പിടങ്ങൾ ഊഷ്മളമാക്കുക മാത്രമല്ല, മറിച്ച് ദൈവരാജ്യം അന്വേഷിക്കുക എന്നതാവണം നമ്മുടെ മുൻഗണന.

**6: അനുസരണയും വിശ്വാസവും ഒരുമിച്ചു വരുന്നു (9:68)**

ദൈവത്തിലും അവന്റെ പുത്രനിലും നമുക്കുള്ള വിശ്വാസത്തിൽ നമ്മൾക്ക് സംശയമൊന്നുമില്ല. പക്ഷേ വിശ്വാസം പൂർത്തീകരിക്കപ്പെടുന്നത് അവൻറെ കല്പനകളിൽ ഉള്ള അനുസരണ ത്തോടുകൂടി ആണ് എന്ന് മറന്നു പോകരുത്.

അന്ധനെ ഉടൻ തന്നെ സൗഖ്യപ്പെടുത്തൻ കർത്താവിനു കഴിയുമായിരുന്നിട്ടും അങ്ങനെയല്ല വേദ ഭാഗത്ത് കാണുന്നത്.അവൻ സുഖം പ്രാപിക്കണമെങ്കിൽ ശിലോഹാം കുളത്തിൽ പോയി കഴുകണം. ആദ്യം തന്നെ യേശുക്രിസ്തുവിനെ വിശ്വസിച്ച ആ മനുഷ്യൻ,പക്ഷേ അവിടെ നിന്നില്ല. അവൻ ക്രിസ്തുവിന്റെ കൽപ്പന അനുസരിച്ചു. അന്ധന് അവിടേക്കുള്ള വഴി കണ്ടെത്തുന്നത് ബുദ്ധിമുട്ടായിരുന്നു, പക്ഷേ അതൊന്നും അവനെ പിന്തിരിപ്പിക്കുന്നില്ല.

ക്രിസ്തു മനുഷ്യനെ ശാരീരികമായി മാത്രമല്ല, ആത്മീയമായും സുഖപ്പെടുത്താൻ ശ്രമിക്കുന്നു. വിശ്വസിക്കുക എന്നത് ആദ്യപടി മാത്രമാണ്.

'ഒരു മനുഷ്യൻ വിശ്വാസത്താൽ മാത്രമല്ല പ്രവൃത്തികളാൽ നീതീകരിക്കപ്പെടുന്നുവെന്ന് നിങ്ങൾ കാണുന്നു' (വി. യാക്കോബ് 2:24).

ക്രിസ്തുവിന്റെ നിർദ്ദേശങ്ങൾ പാലിച്ചില്ലെങ്കിൽ ആ മനുഷ്യൻ സൗഖ്യമാകുമായിരുന്നില്ല. ക്രിസ്തു തന്റെ ഭാഗം ചെയ്തു.

ഇന്ന് ക്രിസ്ത്യാനികൾ എന്ന നിലയിൽ, നമ്മിൽ പലരും ദൈവത്തിന്റെ അനുഗ്രഹങ്ങൾ സ്വീകരിക്കാൻ ആഗ്രഹിക്കുന്നു, എന്നാൽ ചിലർ മാത്രമേ യഥാർത്ഥത്തിൽ ദൈവത്തിന്റെ കൽപ്പനകൾ അനുസരിക്കാൻ ആഗ്രഹിക്കുന്നുള്ളൂ.

**7: മനുഷ്യനെക്കാൾ കൂടുതൽ ദൈവത്തെഭയപ്പെടുക (9:22)**

വി. യോഹന്നാൻ 9:22 ൽ അവർ ഇങ്ങനെ പ്രവർത്തിച്ചതിന്റെ കാരണം പറയുന്നതു, അവന്റെ മാതാപിതാക്കൾ യഹൂദന്മാരെ ഭയപ്പെട്ടതിനാലത്രെ എന്നാണ്. സിനഗോഗിൽ നിന്ന് പുറത്താക്കപ്പെടുമെന്ന് യഹൂദന്മാർ ജനത്തെ ഭയപ്പെടുത്തി.

അന്ധന്റെ മാതാപിതാക്കൾ ദൈവത്തെക്കാൾ മനുഷ്യരെ ഭയപ്പെട്ടിരുന്നു. മതനേതാക്കൾക്കെതിരെ നിലകൊള്ളാനും ഈ മഹാത്ഭുതത്തിന് സാക്ഷിയാകാനും അവർക്ക് ധൈര്യമില്ല. മനുഷ്യന്റെ പക്ഷത്തേക്കാൾ ദൈവത്തിന്റെ പക്ഷത്തായിരിക്കാനുള്ള സുവർണാവസരം അവർ പാഴാക്കി.

ചിലപ്പോൾ ശരിയായ കാര്യങ്ങൾ ചെയ്യുന്നത് നമ്മെ കുഴപ്പത്തിലാക്കിയേക്കാം. ചിലപ്പോൾ, നീതിയുടെ പാതകൾ മരണനിഴലിന്റെ താഴ്‌വരയിലേക്ക് നമ്മെ നയിചേക്കാം. എന്നിരുന്നാലും, നമ്മിൽത്തന്നെ ആശ്രയിക്കുന്നതിനു പകരം ദൈവത്തെ വിശ്വസിക്കുന്നതിലേക്ക് വിശ്വാസം നമ്മെ നയിക്കണം.

ഏതു വിഷമതയിൽ അകപ്പെട്ടാലും, ദൈവം നമ്മെ ആ കഷ്ടതയിൽ നിന്ന് കരകയറ്റും അല്ലെങ്കിൽ അതിലും മെച്ചമായി, നമ്മുടെ കഷ്ടപ്പാടുകളിലുടനീളം അവൻ നമ്മോടൊപ്പമുണ്ടാകും.

ദൈവം നമ്മളെക്കാളും ശക്തനാണ്. അന്തിമ വിശകലനത്തിൽ, ദൈവം നമ്മോടൊപ്പമുള്ളതിനാൽ നമുക്ക് ഭയപ്പെടാൻ ഒന്നുമില്ല.

ഭയപ്പെടുന്ന ഓരോ അവസരവും ദൈവത്തിൽ വിശ്വസിക്കാനുള്ള അവസരത്തിന്റെ നിഷേധമാണ്. വിശ്വാസത്തിന്റെ ഏറ്റവും ശക്തമായ ശത്രുക്കളിൽ ഒന്നാണ് ഭയം.

**8: ലോക പ്രകാരം കുറവുള്ളവരെ ദൈവം വിളിക്കുന്നു (9:35, 39)**

അപ്പോസ്തലനായ പൗലോസ് 1 കൊരിന്ത്യർ 1:26 ൽ എഴുതി: 'ജ്ഞാനികളെ ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ഭോഷത്വമായതു തിരഞ്ഞെടുത്തു; ബലമുള്ളതിനെ ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ബലഹീനമായതു തിരഞ്ഞെടുത്തു.'

ക്രിസ്തു തന്റെ നാളിലെ പരീശന്മാരെയോ മതനേതാക്കളെയോ വിളിച്ചില്ല. രാജ്യങ്ങളുടെ ചക്രവർത്തിമാരെ വിളിച്ചില്ല.ദേശത്തിന്റെ ഭരണാധികാരികളെ വിളിച്ചില്ല. എന്നാൽ അവൻ അന്ധനെ വിളിച്ചു. സമൂഹത്തിൽ, ഏറ്റവും താഴ്ന്നവരായി കണക്കാക്കപ്പെട്ട, ഉപജീവനത്തിനായി മറ്റുള്ളവരെ ആശ്രയിക്കേണ്ട ഒരുവനെ നമ്മുടെ കർത്താവ് തിരഞ്ഞെടുക്കുന്നു.

അവൻ ദൈവത്തിന്റെ ആവശ്യം തിരിച്ചറിഞ്ഞു, അതു കർത്താവും തിരിച്ചറിഞ്ഞു. ജ്ഞാനികളും ശക്തരുമായ ചിലർ തങ്ങൾക്ക് തങ്ങൾ തന്നെ സ്വയം മതിയെന്ന് കരുതുന്നു. ഇനി ദൈവത്തെ ആവശ്യമില്ലെന്ന് അവർ കരുതുന്നു. അവരുടെ നല്ല ജീവിതം മൂലം അവർ ദൈവാന്വേഷണത്തിനു വിമുഖരുമാകുന്നു.

യഹൂദരുടെ കാഠിന്യവും ആത്മനീതിയും കാരണം അവർക്ക് അവരുടെ യഥാർത്ഥ മിശിഹായെ കാണാൻ കഴിഞ്ഞില്ല. "ഒരു ജഡവും അവന്റെ സന്നിധിയിൽ പ്രശംസിക്കാതിരിക്കേണ്ടതിന്" ഈ ലോകത്തിലെ വിഡ്ഢികളെ ദൈവം തനിക്കുവേണ്ടി തിരഞ്ഞെടുത്തു.

ദൈവത്തിന്റെ വിളിക്ക് ഉത്തരം നൽകാൻ, ആദ്യം താഴ്മയുള്ളവരായിരിക്കണം. നാം മഹത്വപ്പെടാൻ പോകുകയാണെങ്കിൽ, നാം മഹത്വപ്പെടേണ്ടത് നമ്മിലല്ല, ദൈവത്തിലാണ്.

**8: ഇയ്യോബ് 42:5**

അന്ധനായിരുന്ന ഈ മനുഷ്യനിൽ വിശ്വാസത്തിന്റെ പുരോഗതി കാണുന്നത് ശ്രദ്ധേയമാണ്. യേശുവിനെ അറിയാത്ത ഒരാളിൽ നിന്ന് ഒരു ആരാധകനിലേക്ക് അവൻ മാറുന്നു.

'യേശു എന്ന് പേരുള്ള മനുഷ്യൻ...' (9:11).
'അവൻ ഒരു പ്രവാചകനാണ്' (9:17).
അവൻ ദൈവഹിതം ചെയ്യുന്നവനാണ് (9:31).
അവൻ അവനെ, വിശ്വസിച്ച് ആരാധിച്ചു (9:38).

❑



**പരിശുദ്ധ മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ കുന്നംകുളം മെത്രാസനത്തിലെ പാലൂർ ചാട്ടുകുളങ്ങര ആർത്താറ്റ് സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി കത്തീഡ്രലിൽ പ. പൗലോസ് ദ്വിതീയൻ ബാവായുടെ തിരുശേഷിപ്പ് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പ്രതിഷ്ഠിച്ചു. തുടർന്ന് പുതുതായി നിർമിച്ച വൈദികമന്ദിരത്തിന്റെ കൂദാശയും പരിശുദ്ധ പിതാവ് നിർവഹിച്ചു.**



**എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ വിദ്യാർത്ഥി പ്രസ്ഥാനം (എം.ജി.ഒ.സി.എസ്.എം.) പ്രസിഡണ്ടായി ചുമതല ഏറ്റെടുക്കുന്നു.**



**അമൃത സർവ്വകലാശാലയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ബിൻസി മോൾ ബേബി ഡോക്ടറേറ്റ് കരസ്ഥമാക്കി. രാജഗിരി എഞ്ചിനിയറിംഗ് കോളേജിൽ അസി. പ്രൊഫസർ ആയി സേവനം അനുഷ്ഠിക്കുന്നു. കോലഞ്ചേരി സെന്റ്. പീറ്റേഴ്സ് ആൻഡ് സെന്റ്. പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**

# His Restoration

### St. John 9:1-41

## Fr. Nithin V. Rajan



We have vision to see but we are very selective in them. We only see what we want to and not what we ought to. We are blind even when we have eyesight, this is a very dreadful situation as we are having vision but not able to see and enjoy the God given providence. We need to take time and regain our vision with the purpose it was meant for. This week's Holy Scriptural reading of the Gospel we see Jesus restoring the sight of a Blind Man. Where a man born blind is being made to see the beauty of His creation which he was deprived of. The disciples ask whose sin is that this man was born blind. Jesus responds in a way that we cannot judge why a person is born blind or whose sins it happened so. "But this happened so that the works of God might be displayed in him.

**Maker of Heaven and earth:**

In this gospel we see Jesus restoring the sight to the blind man, by this he shows the world that He is the creator. As we see in the Garden of Eden how God created Humanity from the dust of the earth and blew the living breathe into his nostrils. Here we see Jesus mixing mud and pasting it in the eyes of the Blind man. And asked him to go to the Pool of Siloam" (this word means "Sent") and wash himself. Once he went down and washed himself he was restored. As we journey this Lenten period, if we wash ourselves in the second Baptism we will be rejunivated. Tears of repentance cleanse the soul. Tears of rejoicing lift our spirits. Jesus Christ shows himself to the humanity as the savior of the world who came for our redemption and will come again for our resurrection. There is nothing impossible for Him as He is Almighty and Powerful. When we look up to Him, He ensures that we will be guided in the path of righteousness, as He is our Father in heaven.

**Time to work:**

*"As long as it is day, we must do the works of him who sent me. Night is coming, when no one can work".* ***St. John 9:4.*** This is a very important message that Jesus tells us. There is a time when we have to work after that we cannot. We all think there is lot of time for us in this world and we keep on moving our commitments especially when it comes to spiritual things. Christ has given us a reminder that we need to work when there is time as a time comes when wouldn't be able to do anything. This means that when we leave this world we wouldn't be able to do anything which we were supposed to be doing here. Unless we have done the needed responsibility assigned to us in this temporary world. We would be lurking in the darkness without the presence of the eternal light and there will be wailing and tears in that dark dungeon. So let us awake from our sleep and clear our eyes which is blind by the vanity of the world. Let us wash our eyes with tears of repentance as tears are pearls in the presence of God.

**Twisting the Truth:**

When Christ opened the eyes of the blind man, there was a group of people who closed their eyes and said it didn't happen so. They were so stubborn to accept the truth. They closed their eyes and tried to say its darkness. They tried to criticize the healer and the Pharisees said, "This man is not from God, for he does not keep the Sabbath." Because they didn't want to accept Jesus as Christ, they did all ways to make sure that no one says good about Christ. But the work and person of Christ couldn't be stopped as they wished and that actually provoked them. They even went to the extent that they would want him no more alive if he is a hindrance to what they were teaching and practicing.

There is no much difference between them and today's generation as today's generation "Tries to make the unnatural natural for their own personal need and greed." Truth even though bitter will help us in the long run. Short cuts are sweeter and tempting but its fruits are dangerous and dreadful.

**Spiritual Blindness:**

*Jesus said, "For judgment I have come into this world, so that the blind will see and those who see will become blind." Some Pharisees who were with him heard him say this and asked, "What? Are we blind too?" Jesus said, "If you were blind, you would not be guilty of sin; but now that you claim you can see, your guilt remains.* ***St. John 9:39-41.*** Here we see Jesus critizing the leaders of the Jewish community as they were blind to the miseries of the people. They were strict in the observance of the law, but they forgot the giver of the law. They were binding up people with heavy law which they were not able to carry or practice. The purpose for which God gave them the law was seemed to be diminishing. That is the reason Jesus said, if you were blind it was ok but now that you see woe to you.

We too sometimes become like the Pharisees where we promote the law to break a person than to bring him up. While doing so the purpose for which it was given is not met.

As we continue our Lenten journey toward a recovery of the lost Paradise. Let us open our eyes and use it for the Glory of God. Let us ask God, the Light of Light and true God of true God to help us see and discern Him. Let us close our eyes from seeing evil and raise our eyes to God who made heaven and earth and ask for grace and mercy to live a life pleasing to his Divinity. Amen.





അൽമായ പരിശീലന പദ്ധതിയായ ദിവ്യബോധനത്തിന്റെ രജിസ്ട്രാർ ആയി പരിശുദ്ധ ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിയമിച്ച പഴയസെമിനാരി ലൈബ്രേറിയൻ ഫാ. മാത്യൂസ് ജോൺ മനയിൽ. നിരണം ഭദ്രാസനത്തിലെ ആനപ്രമ്പാൽ സെൻറ് ജോർജ് പള്ളി ഇടവകാംഗവും വളഞ്ഞവട്ടം സെൻറ് മേരീസ് പള്ളി വികാരിയുമാണ്.

# സുപ്രീം കോടതി വിധി മറികടന്ന് നിയമനിർമ്മാണം നടത്താനുള്ള ശ്രമങ്ങളിൽ നിന്നും സർക്കാർ പിൻതിരിയണമെന്ന് മലങ്കരസഭ

കോട്ടയം: സുപ്രീം കോടതി വിധി മറികടന്ന് നിയമനിർമ്മാണം വഴി മലങ്കര സഭാ തർക്കം പരിഹരിക്കാനുള്ള ശ്രമങ്ങളിൽ നിന്നും സംസ്ഥാന സർക്കാർ പിൻതിരിയണമെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ.

കോട്ടയം പഴയസെമിനാരിയിൽ നടന്ന സഭാ മാനേജിങ് കമ്മിറ്റി യോഗത്തിൽ അദ്ധ്യക്ഷ പ്രസംഗം നടത്തുകയായിരുന്നു പരിശുദ്ധ ബാവാ. സുപ്രീം കോടതി വിധി മറികടക്കുന്ന നിയമനിർമ്മാണത്തെ കേരളത്തിലെ പൊതു സമൂഹം ആശങ്കയോടെയാണ് കാണുന്നതെന്നും കാതോലിക്കാ ബാവാ പറഞ്ഞു.

സഭയുടെ 2022 -2023 സാമ്പത്തിക വർഷത്തെ അർദ്ധ വാർഷിക ബജറ്റ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ചു. യുക്രൈനിൽ നിന്നും മടങ്ങി വന്ന വിദ്യാർത്ഥികൾക്ക് കൈതാങ്ങ് നൽകുന്നത് ഉൾപ്പെടെ വിവിധ ക്ഷേമ പദ്ധതികൾ ഉൾകൊള്ളിച്ചുകൊണ്ടുള്ള 916 കോടി രൂപയുടെ ബജറ്റ് യോഗം പാസാക്കി.

സഭയിലെ അർഹരായ വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകും. ആഗോളതാപനം വർധിക്കുന്ന സാഹചര്യത്തിൽ സഭയുടെ ഇക്കോളജിക്കൽ കമ്മീഷന്റെ നേതൃത്വത്തിൽ ഹരിത ഓഡിറ്റിംഗ് നടത്തുന്നതിന് തുക അനുവദിച്ചു. നെൽ-ക്ഷീര കർഷകരെ ആദരിക്കുന്നതിനും തുക വകയിരുത്തി. സഭയുടെ ഔദ്യോഗിക ഓൺലൈൻ ചാനലിന്റെ സാധ്യതാ പഠനത്തിനും തുക അനുവദിച്ചു.

മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട 7 പേർക്ക് ജൂൺ 2-ന് പരുമലയിൽ വച്ച് റമ്പാൻ സ്ഥാനം നൽകും. ജൂലൈ 28-ന് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് ഇവരെ മെത്രാപ്പോലീത്താമാരായി വാഴിക്കും. പുതുതായി രൂപീകരിക്കുന്ന അസോസിയേഷന്റെ പ്രഥമ യോഗം ഓഗസ്റ്റ് 4-ന് പത്തനാപുരം മൗണ്ട് താബോർ ദയറാങ്കണത്തിൽ നടക്കും. വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങൾ എന്നിവരെ തെരഞ്ഞെടുക്കും. മാനേജിങ് കമ്മിറ്റി അംഗങ്ങളായിരുന്ന ഫാ. യോഹന്നാൻ ശങ്കരത്തിൽ കോർ എപ്പിസ്ക്കോപ്പാ, ഡോ. സി. ജെ. റോയി, പ്രൊഫ. കെ. കെ. വർക്കി എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. നിയമപരിഷ്കരണ കമ്മീഷൻ ശുപാർശ പ്രകാരം പൊതുജനാഭിപ്രായം തേടിയുള്ള സർക്കാർ നടപടികൾക്ക് എതിരെ മാനേജിങ് കമ്മിറ്റിയുടെ പ്രതിഷേധ പ്രമേയം അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ചു.

**പ്രതിഷേധ പ്രമേയം**

മലങ്കരസഭാ കേസിൽ വിശദമായ പരിശോധനകൾക്കും വ്യവസ്ഥാപിതമായ കോടതി വ്യവഹാരങ്ങൾക്കും ശേഷം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അനുകൂലമായി ബഹുമാനപ്പെട്ട സുപ്രീംകോടതി നീതിപൂർവ്വം പുറപ്പെടുവിച്ച അന്തിമ വിധി അട്ടിമറിക്കുന്നതിനായി ഭരണപരിഷ്കാര കമ്മീഷൻ ദുരുദ്ദേശപരവും പക്ഷപാതപരവുമായി ശുപാർശ ചെയ്ത നിയമ നിർമ്മാണത്തെക്കുറിച്ച് പൊതുജന അഭിപ്രായം ക്ഷണിച്ചുകൊണ്ട് കേരള സർക്കാർ വിജ്ഞാപനം പുറപ്പെടുവിച്ചത് പ്രതിഷേധാർഹമാണ്. രാജ്യത്തിന്റെ നിയമമായ സുപ്രീംകോടതി വിധി നടപ്പാക്കുവാൻ ഉത്തരവാദിത്തപ്പെട്ട സർക്കാർ, പ്രസ്തുത വിധിയെക്കുറിച്ച് പൊതുജനാഭിപ്രായം സ്വീകരിക്കുന്നതു തന്നെ രാജ്യത്തിന്റെ ഫെഡറൽ സംവിധാനത്തോടുള്ള വെല്ലുവിളിയും ജുഡീഷ്യറിയോടുള്ള അവഹേളനവും ഭരണഘടനാ ലംഘനവുമാണ്.

സുപ്രീംകോടതി വിധി നടപ്പാക്കുന്നതിന് കാലതാമസം വരുത്തുവാൻ മാത്രം ഉദ്ദേശിച്ചുള്ളതും കേട്ടുകേൾവിപോലുമില്ലാത്തതും പക്ഷപാതപരവും നിയമപരമായ നിലനില്പ് ഇല്ലാത്തതുമായ നിയമനിർമ്മാണം എന്ന നിയമ പരിഷ്കാര കമ്മീഷന്റെ ശുപാർശയ്ക്കെതിരെയും പ്രസ്തുത ശുപാർശയെ കുറിച്ച് സർക്കാർ ഏകപക്ഷീയമായി നടത്തുന്ന പൊതുജനാഭിപ്രായം സ്വീകരിക്കൽ എന്ന നടപിക്കെതിരെയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇന്ന് സമ്മേളിക്കുന്ന മാനേജിംഗ് കമ്മറ്റിയുടെ ഈ യോഗം ഐകകണ്ഠ്യേന ശക്തമായ പ്രതിഷേധം രേഖപ്പെടുത്തുന്നു. ബഹുമാനപ്പെട്ട സുപ്രീം കോടതി അന്തിമ വിധി പുറപ്പെടുവിച്ച്, അഞ്ച് വർഷം പൂർത്തിയാകാറാവുകയും വിധി നടത്തിപ്പ് പുരോഗമിക്കുകയും ചെയ്യുന്ന ഘട്ടത്തിൽ ആയതിനെ അട്ടിമറിക്കുവാനും ഒരു വിഭാഗത്തെ സംരക്ഷിക്കുവാനും നടത്തുന്ന ഈ കുൽസിത നീക്കത്തിൽ നിന്ന് സർക്കാർ ഉടൻ പിന്മാറണമെന്നും ആവശ്യപ്പെടുന്നു.

# സഭാ തർക്കം രമ്യമായി പരിഹരിക്കണം: ഓർത്തഡോക്സ് സഭ

കോട്ടയം: മലങ്കര സഭാതർക്കം രമ്യമായി പരിഹരിക്കണമെന്ന് തന്നെയാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ നിലപാടെന്ന് സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്. എന്നാൽ സഭയുടെ പള്ളികൾ കൈയേറി, നിലവിലിരുന്ന ഭരണക്രമങ്ങൾ താറുമാറാക്കി അവയ്ക്കുവേണ്ടി കേസുകൾ നടത്തിയശേഷം തോൽവി സംഭവിച്ചപ്പോൾ കോടതി വിധി അംഗീകരിക്കില്ല എന്ന നിലപാട് സ്വീകരിച്ച് തെരുവിൽ ഇറങ്ങി അക്രമങ്ങൾ നടത്തുകയും പൊതുജനത്തെ തെറ്റിദ്ധരിപ്പിക്കാൻ വ്യാജപ്രചരണം നടത്തുകയും ചെയ്യുന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ പ്രവൃത്തനങ്ങൾ അപലപനീയമാണ്.

ഒരു വിശ്വാസിയെയും ഓർത്തഡോക്സ് സഭ പള്ളികളിൽ നിന്നും ഇറക്കിവിടാൻ ശ്രമിച്ചിട്ടില്ല. ഇനി ശ്രമിക്കുകയുമില്ല. ആരുടെയും ആരാധനാ സ്വാതന്ത്ര്യം ഹനിക്കുവാൻ സഭ ശ്രമിച്ചിട്ടില്ല. പള്ളികൾ കോടതി വിധികൾ അനുസരിച്ച് ഭരിക്കപ്പെടണം എന്നു മാത്രമാണ് ഓർത്തഡോക്സ് സഭയുടെ ആവശ്യം.

പാത്രിയർക്കിസ് വിഭാഗത്തിന് നീതി നിഷേധിക്കുന്നു എന്നത് വ്യാജ പ്രചരണം മാത്രമാണ്. പ്രശ്നത്തിന് ശാശ്വത പരിഹാരമുണ്ടാകണമെങ്കിൽ രാജ്യത്തിന്റെ നീതിന്യായ വ്യവസ്ഥകൾ അംഗീകരിക്കുക എന്നത് മാത്രമാണ് പരിഹാരം. ആരെയും ചേർത്തു നിർത്തുന്നതിന് ഓർത്തഡോക്സ് സഭ വിമുഖത കാണിച്ചിട്ടില്ല.

എന്നാൽ ഭൂരിപക്ഷം അനുസരിച്ച് പള്ളികളോ അവയുടെ സ്വത്തുക്കളോ വിഭജിക്കാനാവില്ല എന്ന് സുപ്രീം കോടതി സ്പഷ്ടമാക്കിയിട്ടുള്ളതാണ്. മലങ്കര സഭയുടെ സ്വത്തുകളും പള്ളികളും ഒരു ട്രസ്റ്റാണെന്നും, അത് എന്നും ഒരു ട്രസ്റ്റായി നിലനിൽക്കുമെന്നുമാണ് കോടതി വിധിച്ചിട്ടുള്ളത്. അതിന് എതിരായി നിയമ നിർമ്മാണം നടത്തുവാൻ ശ്രമിക്കുന്നത് നിർഭാഗ്യകരമാണ്. ഇക്കാര്യത്തിൽ സർക്കാർ എടുത്തിട്ടുള്ള നിലപാടിനോട് യോജിക്കുവാൻ പ്രയാസമുണ്ടെന്നും അദ്ദേഹം പറഞ്ഞു.



കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ ഈ വർഷത്തെ Best Preacher Award കരസ്ഥമാക്കിയ സെമിനാരി അവസാന വർഷ വിദ്യാർത്ഥിയും ചെങ്ങന്നൂർ ഭദ്രാസനത്തിലെ കൂർത്തമല സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗവുമായ ഡീ. റിനോ കെ. മാത്യുവിന് പ. കാതോലിക്കാ ബാവാ ഉപഹാരം സമ്മാനിക്കുന്നു.



**Metropolitan Zachariah Mar Nicholovos, the outgoing President of the Department of Ecumenical Relations of the Malankara Orthodox Syrian Church, handing off the keys to the department office to the new President, Metropolitan Dr. Youhanon Mar Demetrios.**



പ. വലിയ നോമ്പിനോടനുബന്ധിച്ചുള്ള കണ്ടനാട് ഭദ്രാസന വനിതാ സമാജത്തിന്റെ ഏകദിന ധ്യാനയോഗം, കൂത്താട്ടുകുളം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. മലങ്കരസഭാ മാസിക ചീഫ് എഡിറ്റർ ഫാ. സഖറിയ തോമസ് പുതുപ്പള്ളി ധ്യാനം നയിച്ചു.



കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ നടന്ന ഡോ. പി. സി. അലക്സാണ്ടർ സ്മാരക എൻഡോവ്മെന്റ് പ്രസംഗ മത്സരത്തിൽ ഒന്നാം സമ്മാനാർഹനായ രണ്ടാം വർഷ വിദ്യാർഥി മാമ്മൻ ജോസഫ്, പ. കാതോലിക്കാ ബാവായിൽ നിന്നും സമ്മാനം ഏറ്റുവാങ്ങുന്നു. മുൻ എം. എൽ.എ. ജോസഫ് എം. പുതുശ്ശേരിയുടെ പുത്രനാണ്.



പരുമല സെമിനാരി സ്കൂൾ വാർഷികവും അനുമോദന സമ്മേളനവും ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. പരുമല സെമിനാരി മാനേജർ ഫാ. വിനോദ് ജോർജ്, സ്കൂൾ ഹെഡ്മാസ്റ്റർ അലക്സാണ്ടർ പി. ജോർജ്, പ്രൊഫ. പ്രകാശ് കൈമൾ ശ്രി. തോമസ് ഉമ്മൻ അരികുപുറം തുടങ്ങിയവർ പ്രസംഗിച്ചു.



ഓർത്തഡോക്സ് സഭയുടെ കോളജുകളിലെ അധ്യാപകരുടെ സംഘടനയായ യൂണിവേഴ്സിറ്റി ടീച്ചേഴ്സ് ഓർത്തഡോക്സ് ക്രിസ്റ്റ്യൻ അസോസിയേഷൻ ഏർപ്പെടുത്തിയ കാതോലിക്കേറ്റ് അവാർഡ് ജോഷി കുര്യൻ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടന്ന ചടങ്ങിൽ ഏറ്റുവാങ്ങി.



കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജർ സ്ഥാനമൊഴിഞ്ഞ യൂഹാനോൻ മാർ മിലിത്തോസ്, പുതിയ മാനേജരായ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിനെ ചുമതല ഏല്പിക്കുന്നു.



പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ കൂദാശ നിർവ്വഹിച്ച സൺഡേസ്കൂൾ അസോസിയേഷന്റെ നവീകരിച്ച കേന്ദ്ര ഓഫീസ്.



മലങ്കരസഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ മലങ്കരസഭ മാസികയുടെ ചീഫ് എഡിറ്റർ ആയി നിയമിതനായ ഫാ. സഖറിയാ തോമസ്.

## ഏഷ്യാനെറ്റ് ന്യൂസ് നേഴ്സിംഗ് എക്സലൻസ് അവാർഡ് സുജ ലാജി അത്തിമൂട്ടിലിന്



കുവൈറ്റ് സിറ്റി : ഏഷ്യാനെറ്റ് ന്യൂസ് നേഴ്സിംഗ് എക്സലൻസ് അവാർഡിന് സുജ ലാജി എത്തിമൂട്ടിൽ അർഹയായി. മികച്ച നഴ്സുമാർക്ക് ഏഷ്യാനെറ്റ് ന്യൂസ് നൽകുന്ന എക്സലൻസ് അവാർഡിന്റെ കുവൈറ്റ് എഡിഷനിൽ 'നഴ്സിംഗ് അഡ്മിനിസ്ട്രേറ്റർ' വിഭാഗത്തിലാണ് സുജ ലാജി അത്തിമൂട്ടിൽ അർഹയായത്. നാല് വിഭാഗങ്ങളിൽ നിന്ന് നിന്ന് അയ്യായിരത്തോളം അപേക്ഷകളിൽ നിന്നാണ് അവാർഡിന് അർഹരായവരെ ഡോക്ടർ മോഹൻ തോമസ് ചെയർമാനായ ജൂറി തെരഞ്ഞെടുത്തത്.

തിരുവല്ല മേൽപ്പാടം സെന്റ് കുര്യാക്കോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ അത്തിമൂട്ടിൽ ലാജി ജോസഫിന്റെ പത്നിയായ സുജ, 1997 മുതൽ കുവൈറ്റ് മിനിസ്ട്രി ഓഫ് പബ്ലിക് അതോറിറ്റി ഫോർ ഡിസേബിൽഡ് ആശുപത്രിയിൽ ജോലിയിൽ പ്രവേശിക്കുകയും 2004-ൽ ഹെഡ് നേഴ്സ് ആൻഡ് നേഴ്സ് മാനേജർ ആയി തെരഞ്ഞെടക്കപ്പെടുകയും ചെയ്തു. ദില്ലി എയിംസിൽ നിന്നാണ് നഴ്സിംഗ് പഠനം പൂർത്തിയാക്കിയത്. തിരുവനന്തപുരം ശ്രീചിത്ര ആശുപത്രിയിൽ നിന്ന് കാർഡിയോളജിയിൽ പ്രത്യേക പരിശീലനം നേടിയിട്ടുണ്ട്. കേരള വിമൻസ് ക്രിക്കറ്റ് ടീം മുൻ അംഗം കൂടിയാണ് സുജ.

കുവൈറ്റ് സെൻറ് സ്റ്റീഫൻസ് ഇടവകയിൽ ആധ്യാത്മിക സംഘടനകളുടെ സജീവ പ്രവർത്തകയാണ്. ഇടവകയുടെ മുൻ ട്രസ്റ്റി ആയിരുന്ന ഭർത്താവ് ലാജി ജോസഫ് കുവൈറ്റിൽ ബിസിനസ് നടത്തിവരുന്നു. മക്കൾ: ജോഹാൻ, രൂബേൻ, നെയ്തൻ.



പ. വലിയ നോമ്പിനോടനുബന്ധിച്ച് കണ്ടനാട് ഭദ്രാസന വൈദിക ധ്യാന യോഗം, കൂത്താട്ടുകുളം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിൽ വെച്ച് നടത്തപ്പെട്ടു.



മലങ്കര ഓർത്തഡോക്സ് സഭ ബാംഗ്ലൂരിൽ ആരാധന ആരംഭിച്ചതിന്റെ 75-ാം വാർഷികവും ബാംഗ്ലൂർ ഭദ്രാസനത്തിന്റെ 10-ാം വർഷവും അനുബന്ധിച്ചു നിർദ്ധനരായ 15 യുവതീയുവാക്കൾക്കു 2.15 ലക്ഷം വെച്ച് ധനസഹായം കൊടുത്തു.